അനംഗരംഗം—സവ്യാഖ്യാനം.

---

# വിഷയാനുക്രമണിക.

---

# അനംഗരംഗം.

(സവ്യാഖ്യാനം)

## വന്ദനശ്ലോകം.

അതിലളിതവിലാസം വിശ്വചേതോനിവാസം
സമരകൃതവികാസം ശംബരാഖ്യപ്രണാശം
രതിനയനവിരാമം സന്തതഞ്ചാഭിരാമം
പ്രസഭവിജിതരാമം ശർമ്മദം നൌമി കാമം.

## അവതാരിക.

ലോഡീവംശാവതംസഃ സാ ഹതരിപുവനിതാ-
നേത്രവാരിപ്രവൃത്ത-
പ്രാദുർഭൂതാശ്രുസിന്ധുസ്തിമിതവരയശോ-
ലീലയാ പ്ലാവിതാത്മാ
തൽപുത്രഃ ഖ്യാതകീർത്തിരഹമദനൃപതേഃ
കാമസിദ്ധാന്തവിദ്വാൻ
ജിയാച്ശ്രീലാഡഖാനഃ ക്ഷിതിപതിമകുടൈർ-
ഘൃഷ്ടപാദാരവിന്ദഃ

തസ്യൈവ കൌതുകനിമിത്തമനംഗരംഗ-
ഗ്രന്ഥം വിലാസിജനവല്ലഭമാതനോതി
ശ്രീമാന്മഹാകവിരശേഷകലാവിദഗ്ദ്ധഃ
കല്യാണമല്ല ഇതി ഭൂപമണിര്യശസ്വീ.

മതാനി ദൃഷ്ട്വാ ബഹുശോ മുനീനാം
തത്സാരമാദായ നിരൂപയാമി
അതോംഗനാകേളികലാന്തരാഗൈഃ
ഗ്രാഹ്യസ്സദായം പുരുഷസ്വഭാവാൽ.

നിസ്സാരേ ജഗതി പ്രപഞ്ചസദൃശേ
സാരം കുരംഗീദൃശാ-
മേകം ഭോഗസുഖം പരാത്മപരമാ-
നന്ദേന തുല്യം വിദുഃ
തജ്ജാത്യാദിവിവേകമൂഢമനസോ
ലബ്ധ്വാപി നാനാംഗനാ-
സ്സംവിന്ദന്തി ന കാമതന്ത്രവികലാഃ
പശ്വാദിവന്മാനുഷാഃ

---

## പ്രഥമസ്ഥലപ്രാരംഭഃ.

## സ്ത്രീലക്ഷണം.

---

പത്മിനി ചിത്രിണി ചാഥ ശംഖിനീ ഹസ്തിനി തതഃ
ക്രമാച്ചതുർദ്ധാ നാരീണാം ലക്ഷണാനി ബ്രുവേധുനാ.

പൂൎവ്വപൂൎവ്വതരേ താസു ശ്രേഷ്ഠാ തല്ലക്ഷ്മ ചക്ഷ്മഹേ. ൧

സാരം:—പത്മിനി ചിത്രിണി ശംഖിനി ഹസ്തിനി എന്നിപ്രകാരം സ്ത്രീകൾ നാലുതരത്തിലാകുന്നു. അവരുടെ ലക്ഷണം മുറയ്ക്കു പറയാം. ആദ്യമാദ്യം പറഞ്ഞവർ ശ്രേഷ്ഠകളാകുന്നു എന്നും അറിഞ്ഞുകൊൾക.

## പത്മിനീലക്ഷണം.

പ്രാന്താരക്തകുരംഗശാബനയനാ
പൂൎണ്ണേന്ദുകല്പാനനാ
പീനോത്തുംഗകുചാ ശിരീഷമൃദുലാ
സ്വല്പാശനാ ദക്ഷിണാ
ഫുല്ലാംഭോജസുഗന്ധികാമസലിലാ
ലജ്ജാവതീ മാനിനീ
ശ്യാമാ കാപി സുവൎണ്ണചമ്പകനിഭാ
ദേവാദിപൂജാരതാ. ൨

ഉന്നിദ്രാംബുജകോശതുല്യമദന-
ച്ഛത്രാ മരാളസ്വനാ
തന്വീ ഹംസവധൂഗതിസ്സലളിതം
വേഷം സദാ ബിഭ്രതീ
മദ്ധ്യം ചാപി വലിത്രയാങ്കിതമസൌ
ശുക്ലാംബരാകാംക്ഷിണീ
സുഗ്രീവാ ശുകനാസികേതി ഗദിതാ
നാൎയ്യുത്തമാ പത്മിനീ. ൩

സാരം:—അരികുചുവന്ന മാൻപേടയുടെ കണ്ണുപോലെയുള്ള കണ്ണുകളും പൂൎണ്ണചന്ദ്രനെപ്പോലുള്ള മുഖവും തടിച്ചുരുണ്ടു് ഉയൎന്ന മുലകളും നെന്മേനിവാകയുടെ പുഷ്പംപോലെ മൃദുവായ ശരീരവും മിതമായ ഭക്ഷണവും താമരപ്പൂവിന്റെ സുഗന്ധത്തോടുകൂടിയ സുരതജലവും സകല കൎമ്മങ്ങളിലും സാമൎത്ഥ്യവും ലജ്ജയും അഭിമാനവും ചമ്പകപ്പൂവിന്റെ നിറവും ദേവന്മാരിലും ഗുരുക്കന്മാരിലും ഭക്തിയും വികസിച്ച താമരപ്പൂവുപോലെയുള്ള യോനിയും അരയന്നത്തിന്റെ നടപ്പും മനോഹരവേഷത്തിൽ ആഗ്രഹവും വലികളോടുകൂടിയ ഉദരവും വെള്ളവസ്ത്രത്തിൽ താല്പൎയ്യവും നല്ല കഴുത്തും കിളിച്ചുണ്ടുപോലുള്ള മൂക്കും ഉള്ള സ്ത്രീ ഉത്തമയായ പത്മിനി ആകുന്നു.

## ചിത്രിണീലക്ഷണം.

തന്വംഗീ ഗജഗാമിനീ ചപലദൃക്
സംഗീതശില്പാന്വിതാ
നോഹ്രസ്വാ ച ബൃഹത്തരാഥ സുകൃശാ
മദ്ധ്യേ മയൂരസ്വരാ
പീനശ്രോണിപയോധരാ സുലളിത
ജംഘേ വഹന്തീ കൃശേ
കാമാംഭോ മധുഗന്ധ്യഥോഷ്ഠമപി സാ
ഇച്ഛോന്നതം വത്സലാ. ൮

കാമാഗാരമസാന്ദ്രലോമസഹിതം
മദ്ധ്യേ മൃദുപ്രായശോ.

ബിഭ്രത്യുല്ലസിതഞ്ച വർത്തുളമഥോ
രത്യംബുനാഢ്യം സദാ
ഭൃംഗീ ശ്യാമളകുന്തളാഥ ജലജ-
ഗ്രീവോപഭോഗേ രതാ
ചിത്രാസക്തമതി രതേല്പരുചികാ
ജ്ഞേയാംഗനാ ചിത്രിണീ. ൩

സാരം:—കൃശദേഹവും മദിച്ച ആനയുടേതുപോലുള്ള നടപ്പും ഇളകിക്കൊണ്ടിരിക്കുന്ന കണ്ണുകളും സംഗീതത്തിൽ ആഗ്രഹവും ഇടത്തരമായ പൊക്കവും ഒതുങ്ങിയ മദ്ധ്യവും മയിലിൻെറ ശബ്ദവും തടിച്ച മുലകളും പൃഷ്ടവും മനോഹരങ്ങളായ മുഴങ്കാലുകളും തേനിൻെറ ഗന്ധത്തോടുകൂടിയ സുരതജലവും മലൎന്ന ചുണ്ടും അധികം രോമമില്ലാത്തതും മദ്ധ്യത്തിൽ മൃദുത്വവും വൃത്താകൃതിയുമുള്ള യോനിയും കറുത്ത തലമുടിയും ശംഖുപോലുള്ള കഴുത്തും ബാഹ്യഭോഗത്തിൽ ആസക്തിയും ചിത്രവസ്ത്രാദികളിൽ താല്പൎയ്യവും സുരതത്തിൽ അഭിരുചി കുറവുമുള്ള സ്ത്രീ മദ്ധ്യമയായ ചിത്രിണി ആകുന്നു.

## ശംഖിനീലക്ഷണം.

ദീർഘം ബാഹുശിരഃ കൃശം പൃഥുമഥോ
ദേഹം വഹന്തി തഥാ
പാദൌ ദീർഘതരൌ കടിഞ്ച ബൃഹതീം
സ്വല്പസ്തനീ കോപിനീ

ഗ്ഘ്യം ക്ഷാരവിഗന്ധിനാ മദജലേ-

നാല്പേന സാന്ദ്രൈഃ കചൈ-

രാനിമ്നം കുടിലേക്ഷണാ ദ്രുതഗതി-

സ്സന്തപ്തഗാത്രാ ഭൃശം. ൰

സംഭോഗേ കരജക്ഷതാനി ബഹുശോ

യച്ഛത്യനംഗാകുലാ

ന സ്തോകം ന ച ഭൂരി ഭക്ഷതി സദാ

പ്രായോ ഭവേൽ പിത്തളാ

സ്രഗ്വസ്ത്രാണ്യരുണാനി വാഞ്ഛതി ദയാ-

ഹീനാച പൈശുന്യഭാക്

പിംഗാ ദുഷ്ടമനാശ്ച ഘർഘരമഹാ-

രുക്ഷസ്വരാ ശംഖിനീ. ൧

സാരം:—അധികം മെലിഞ്ഞതും തടിച്ചതുമല്ലാത്ത ശരീരവും നീളം കൂടിയ കൈകാലുകളും തടിച്ച കടിപ്രദേശവും കൃശങ്ങളായ മുലകളും കോപഭാവവും ഉപ്പുവെള്ളത്തിൻെറ ഗന്ധത്തോടുകൂടിയ സുരതജലവും രോമങ്ങളാൽ മൂടപ്പെട്ട യോനിയും കുടിലങ്ങളായ ദൃഷ്ടികളും സദാ ഉഷ്ണിച്ചുകൊണ്ടിരിക്കുന്ന ദേഹവും ധൃതഗതിയിലുള്ള പോക്കും സംഭോഗാവസരത്തിൽ നഖക്ഷതങ്ങൾ ഉണ്ടാക്കുന്നതിൽ താല്പൎയ്യവും ഏററക്കുറച്ചിൽ കൂടാതുള്ള ഭക്ഷണവും പിത്തപ്രകൃതിയും ചുവന്ന പുഷ്പങ്ങളിലും വസ്ത്രങ്ങളിലും ആഗ്രഹവും ദുഷ്ടമനസ്സും കഴുതയുടെ ശബ്ദ

ത്തിന്നു തുല്യമായ കഠോരശബ്ദവും ഉള്ള സ്ത്രീ ശംഖിനി ആകുന്നു.

## ഹസ്തിനീലക്ഷണം.

സ്ഥൂലാ പിംഗലകുന്തളാ ച ബഹ്വശക്
ക്രൂരാ ത്രപാവൎജ്ജിതാ
ഗൌരാംഗീ കുടിലാംഗുലീകചരണാ
ഹ്രസ്വാ നമൽകന്ധരാ
ബിഭ്രത്യേഭമദാംബുഗന്ധി രതിജം
തോയം ഭൃശം മന്ദഗാ
ദുസ്സ്വാദ്ധ്യാ സുരതേതിഗൽഗദരവാ
സ്ഥൂലോഷ്ഠികാ ഹസ്തിനീ. വ്യ

സാരം:—തടിച്ച ദേഹവും ചെമ്പിച്ച തലമുടിയും ബഹുഭക്ഷണവും ലജ്ജയില്ലായ്മയും വെളുത്ത നിറവും നീളം കൂടി വളഞ്ഞ കൈവിരലുകളും പാദങ്ങളും പൊക്കക്കുറവും അകത്തോട്ടു വളഞ്ഞ കഴുത്തും ആനയുടെ മദജലത്തിന്റേതുപോലുള്ള ഗന്ധത്തോടുകൂടിയ സുരതജലവും സദാ സാവധാനത്തിലുള്ള നടപ്പും സുരതത്തിൽ തൃപ്തി പ്രാപിക്കാത്ത അവസ്ഥയും ഗൽഗദവാക്യവും ഉള്ള സ്ത്രീ ഹസ്തിനി ആകുന്നു.

---

## പത്മിനി മുതലായവരുടെ സുഖതിഥികൾ.

---

വേദാക്ഷീന്ദുശരപ്രസംഖ്യതിഥയഃ
പ്രോക്താ നളിന്യാ രതേ

ഭോഗ്യാദിത്യദശത്ത്രസംഖ്യതിഥിഷു
പ്രീതാ ഭവേച്ചിത്രിണി
രുദ്രാംഭോധിഗുണാസമേഷു തിഥിഷു
പ്രായോ ദ്രവേച്ഛംഖിനി
രാകാദശ്ചതുർദ്ദശീഗ്രഹമിതാ-
സേ്വതി ദ്രവം ഹസ്തിനി. ൯

സാരം:—പ്രഥമ, ദ്വിതീയ, ചതുൎത്ഥി, പഞ്ചമി ഈ തിഥികൾ പത്മിനീസംഭോഗത്തിനും ഷഷ്ഠി, അഷ്ടമി, ദശമി, ദ്വാദശി ഇവ ചിത്രിണീസംഭോഗത്തിനും തൃതീയ, സപ്തമി, ഏകാദശി, ത്രയോദശി ഇവ ശംഖിനീസംഭോഗത്തിനും നവമി, ചതുൎദ്ദശി, വാവു് രണ്ടു് ഇവ ഹസ്തിനീസംഭോഗത്തിനും ശുഭങ്ങളാകുന്നു.

## വേറെ ചിലരുടെ അഭിപ്രായം.

ബ്രഹ്മാബ്ധ്യേന്ദുഹയാഖ്യയുഗ്മതിഥയഃ
ഖ്യാതാ നളിന്യാ രതേ
പൌലസ്ത്യാസ്യരസാഷ്ടഭാസ്കരതിഥൌ
പ്രീതാ ഭവേച്ചിത്രിണി
രുദ്രാനംഗതുരംഗശംഭുതിഥിഷു
സ്യാച്ഛംഖിനി മോദിതാ
ശേഷാഃ സ്യുസ്സുരതോത്സവേഷു കരിണീ-
ജാതേഃ സ്ത്രിയഃ പ്രീതയേ. ൧൦

സാരം:—ദ്വിതീയ, വെളുത്തവാവു്, സപ്തമി ഈ തിഥികളിൽ പത്മിനിയും, ദശമി, ഷഷ്ഠി, അഷ്ടമി, ദ്വാദശി, ഈ തിഥികളിൽ ചിത്രിണിയും ഏകാദശി, ത്ര

ദ്വാദശി, സപ്തമി, ചതുർദ്ദശി ഈ തിഥികളിൽ ശംഖിനിയും ശേഷമുള്ള തിഥികളിൽ ഹസ്തിനിയും ആയ ജാതികളിൽ പെട്ട സ്ത്രീകൾ സന്തുഷ്ടകളായി തീരുന്നതാണ് എന്നു വേറെ ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു.

(കാമദേവൻെറ സഞ്ചാരസ്ഥലങ്ങൾ)

അംഗുഷ്ഠേ പദഗുൽഫജാനുജഘനേ
നാഭൌ ച വക്ഷഃസ്തനേ
കക്ഷേ കണ്ഠകപോലദന്തവസനേ
നേത്രേളികേ മൂർദ്ധ്നി
ശുക്ലാശുക്ലവിഭാഗതോ മൃഗദൃശാ-
മംഗേഷ്വനംഗസ്ഥിതി-
രൂർദ്ധ്വാധോഗമനേന വാമപദതഃ
പക്ഷദ്വയേ ലക്ഷയേൽ. ൧൧

സാരം:—പെരുവിരൽ, പാദം, നരിയാണി, മുട്ട്, ഗുഹ്യസ്ഥലം, നാഭി, മാറ്, സ്തനം, കക്ഷം, കഴുത്ത്, കവിൾത്തടം, ചുണ്ട്, കണ്ണ്, നെററി, ശിരസ്സ്, ഈ അവയവങ്ങളിൽ ക്രമേണ വെളുത്തപക്ഷത്തിൽ പെരുവിരൽ തുടങ്ങി മുകളിലേക്കും, കറുത്തപക്ഷത്തിൽ ശിരസ്സുമുതൽ കീഴ്പോട്ടും കാമദേവൻ സഞ്ചരിക്കുന്നു.

(സ്ത്രീകളുടെ സന്തോഷസമയം)

രാത്ര്യാശ്ചതുർത്ഥചരണേ നളിനീ ദ്രവത്വം
സംയാതി ചിത്രദയിതാ പ്രഥമേഥ യാമേ

പ്രീത്യൈ തൃതീയചരണഃ ഖലു ശംഖിനിനാം
നക്തം ദിനാദ്ധമപി ഹസ്തിവധൂജനാനാം. ൧൨

സാരം:—രാത്രിയുടെ നാലാംയാമത്തിൽ പത്മിനിക്കും മൂന്നാംയാമത്തിൽ ശംഖിനിക്കും ആദ്യയാമത്തിൽ ചിത്രിണിക്കും സന്തോഷമുണ്ടായിട്ടു ദ്രവപാതം ഭവിക്കുന്നു; എന്നാൽ ഹസ്തിനിക്കാകട്ടെ രാത്രി മുഴവനും പകലിൽ പാതിയും വേണ്ടിവരുന്നു.

രജനീസുരതേഷു പത്മിനീ
ന സുഖം യാതി നിസർഗ്ഗതഃ ക്വചിൽ
ദിവസേശസുയോഗതോപി സാ
വികസത്യംബുജിനീ യഥാ രവേഃ. ൧൩

സാരം:—രാത്രിയിലേ സുരതംകൊണ്ടു പത്മിനിക്കു തൃപ്തിയുണ്ടാവുന്നതല്ല; ആയതു സ്വഭാവസിദ്ധവുമാകുന്നു. എങ്ങനെയെന്നാൽ, താമരപ്പൊയ്ക പൂർണ്ണമായി വികസിച്ചു ശോഭയെ പ്രാപിക്കുന്നതു സൂര്യപ്രകാശം നല്ലതുപോലെ ഉള്ള സമയത്താണല്ലോ; അതുപോലെതന്നെ പത്മിനിയും.

**അനംഗരംഗത്തിൽ പത്മിനി മുതലായവരുടെ ജാതിവർണ്ണനമെന്ന പ്രഥമസ്ഥലം കഴിഞ്ഞു.**

---

# ദ്വിതീയസ്ഥലപ്രാരംഭഃ

—

പത്മിനി മുതലായവരുടെ ചന്ദ്രകലയെപ്പററി പറയുന്നു:—

സീമന്താക്ഷ്യധരേ കപോലഗളകേ
കക്ഷാകുചോരസ്ഥലേ
നാഭിശ്രോണിവരാംഗജാനുവിഷയേ
ഗുൽഫേ പദേംഗുഷ്ഠകേ
കൃഷ്ണാകൃഷ്ണവിഭാഗതോ മനസിജ-
സ്തിഷ്ഠേൽ ക്രമാദ്വ്യോഷിതാം
വാമാംഗേഷ്വധ ഊർദ്ധ്വതോഭിഗമനാ-
ന്മാസസ്യ പക്ഷദ്വയേ. ൧

സാരം:—ഉച്ചി, കണ്ണു്, അധരം, കവിൾത്തടം, കഴുത്തു, കക്ഷം, കുചം, മാറു്, നാഭി, പൃഷ്ഠം, യോനി, മുട്ടു്, മടമ്പു്, പാദം, പെരുവിരൽ ഈ പതിനഞ്ചു സ്ഥലങ്ങളിലായി കാമദേവൻ ക്രമേണ സഞ്ചരിക്കുന്നു. അതായതു കറുത്തപക്ഷത്തിൽ ഉച്ചിമുതൽ കീഴപോട്ടും, വെളുത്തപക്ഷത്തിൽ പെരുവിരൽമുതൽ മേല്പോട്ടും സ്ത്രീകളുടെ ഇടത്തുവശത്തെ അവയവങ്ങളിൽ കാമദേവൻ സ്ഥിതിചെയ്യുന്നു.

സീമന്തേ കരജക്ഷതം ച നയനേ
ഗണ്ഡേ ച സംചുംബനം
ദന്തേനാധരഖണ്ഡനം ച നഖരൈഃ
കക്ഷാംസകണ്ഠാൻ ലിഖേൽ

ശ്രോണിഞ്ചാഥ കുചം കരേണ സുദൃഢം
ഘൃഷ്ണിത നാഭൌ പുനഃ
സന്ദദ്ധ്യാത്തു ചപേടികാം സ്മരഗൃഹേ
മാതംഗലീലായിതം. ൨

കുക്ഷ്യാദേ പക്ഷസി താഡനം ച ശനകൈ-
ർമ്മുഷ്ട്യാസക്ത്രൽ ബുദ്ധിമാൻ
ജാന്വംഗുഷ്ഠപദേഷു ഗുൽഫവിഷയേ
തൈരാത്മഃനാ ഘാതനം
ഇത്ഥം ചന്ദ്രകലാപ്രദീപനവിധോ
രാഗാന്വിതാം ഭോഗിനീം
നിത്യം സ്വീയവശം കുരംഗനയനാം
വിന്ദന്തി സൌഖ്യം പരം. ൩

സാരം:— ഉച്ചിയിൽ നഖക്ഷതം ഏൽപ്പിക്കുകയും കണ്ണുകളിലും കവിൾത്തടത്തിലും ചുംബിക്കുകയും ദന്തങ്ങളെക്കൊണ്ട് അധരങ്ങളെ മുറിപ്പെടുത്തുകയും കക്ഷം തോറും കഴുത്ത് ഈ അംഗങ്ങളിൽ നഖംകൊണ്ടു ചൊറിയുകയും പൃഷ്ഠത്തിലും കുചങ്ങളിലും നിർദ്ദയം മർദ്ദിക്കുകയും നാഭിയിൽ അടിക്കുകയും യോനിയിൽ കരികരലീലയെ ചെയ്കയും മാറിടത്തിൽ കൈ ചുരുട്ടി പതുക്കെ താഡിക്കയും, മുട്ടു പെരുവിരൽ പാദം മടമ്പു ഇതുകളിൽ താഡനംചെയ്കയും, കൂടാതെ ഇതുകളേക്കൊണ്ടു തന്നെത്താൻ താഡനം ഏൽക്കുകയും ചെയ്താൽ ആയതു സ്ത്രീകൾക്ക് ഉദ്ദീപനകാരണവും അത്യാനന്ദപ്രദവുമായി

ത്തിരും. ഇതുകൊണ്ടു സ്ത്രീകൾ വശത്താവുകയും പുരുഷൻ സുഖമനുഭവിക്കയും ചെയ്യുന്നു.

(അഥ താസാമേവ പൃഥക് ശശികലോച്യതേ)

ഇനി ഓരോരുത്തക്കും വെവ്വേറെ ശശികലയെ ചൊല്ലുന്നു. അതിൽ ആദ്യം പത്മിനിയുടെ ചന്ദ്രകല:—

കണ്ഠേ സംശ്ലിഷ്യ ഗാഢം മൃദുകരജചയം
  ഗണ്ഡപാള്യാം നിതംബേ
പൃഷ്ഠേ പാർശ്വോദരേ വൈ വിദധദഥ രദൈഃ
  ഖണ്ഡയൻ ദന്തവാസഃ
പ്രേമ്ണാ ചുംബൻ ലലാടം വപുഷിചജനയൻ
  രോമഹർഷം നിതാന്തം
സിൽക്കാരാകാരവക്ത്രാം പ്രതിപദി നളിനീം
  ദ്രാവയേത്താം വിദഗ്ദ്ധഃ ൪

സാരം:—കഴുത്തിൽ ദൃഢമായി ആശ്ലേഷിക്കയും കവിൾത്തടങ്ങളിലും പൃഷ്ഠത്തിങ്കലും ഇരുവശങ്ങളിലും വയററിലും അല്പമായ നഖക്ഷതങ്ങളെ ഉണ്ടാക്കുകയും അധരത്തെ കടിച്ചു മുറിപ്പെടുത്തുകയും നെററിയിൽ സ്നേഹപാരവശ്യത്തോടെ ചുംബിക്കയും ചെയ്തു ശരീരം മുഴുവൻ രോമാഞ്ചമുണ്ടാകത്തക്കവിധത്തിൽ സീൽക്കാരം പുറപ്പെടുവിക്കുന്ന പത്മിനിജാതിസ്ത്രീയെ പ്രതിപദദിവസത്തിൽ രമിപ്പിക്കണം.

സംചുംബ്യ ദന്തവസനം ജഘനേ കപോലേ
പാദദ്വയേ സ്തനയുഗേ ച നഖാനി ദത്വാ
പ്രായഃ പ്രബുദ്ധമദനാം യുഗളാഖ്യതിത്ഥ്യാം
കാമീ നയേദ്ദ്രവവശം നളിനീം സഹർഷാം. ൭

സാരം:—അധരത്തിൽ ചുംബിക്കയും പൃഷ്ഠം, കവിൾത്തടം, പാദങ്ങൾ, മുലകൾ ഇതുകളിൽ നഖക്ഷതങ്ങൾ ഏല്പിക്കയും ചെയ്തുകൊണ്ടു പ്രായേണ മദനാത്തയായിരിക്കുന്ന പത്മിനിയെ കാമിയായയവൻ ദ്വിതിയയിൽ രമിപ്പിക്കണം.

ഗാഢാലിംഗനപൂർവ്വകം കുചയുഗം
സംപീഡ്യ ദന്തച്ഛദം
ദഷ്ട്വാ ചാശു രദൈരധോരുഫലകേ
യച്ഛന്നഖാന്യാദരാൽ
ദോർമ്മൂലേ സഹസാസകൃന്നഖപദം
കുർവ്വംശ്ചതുർത്ഥ്യാം തിഥൌ
കാമം സംപ്രതിരോദ്ധ്യ ചന്ദ്രകലയാ
കുർയ്യാന്നിജാം പത്മിനീം. ൮

സാരം:—മുറുകെ കെട്ടിപ്പുണൎന്നുകൊണ്ടു മുലകളെ മൎദ്ദിക്കുകയും അധരത്തെ കടിക്കുകയും തുടകളിലും കക്ഷത്തിലും കൂടക്കൂടെ നഖക്ഷതങ്ങളെ ഉണ്ടാക്കുകയും ചെയ്തിട്ടു് അമൃതകലയാൽ കാമദേവനെ തടുത്തുനിറുത്തി ചതുൎത്ഥിയിൽ പത്മിനിയെ വശത്താക്കിച്ചെയ്യണം.

ദഷ്ട്വാധരം തദനു പീനകുചൌ വിമർദ്ദ്യ
പ്രായേണ ചൂചുകയുഗം പരിചുംബ്യ രാഗാൽ

കേശാംശ്ച ദക്ഷിണകരേണ വികൃഷ്യ മന്ദം
കൎഷ്യാൽ സുവിഫലതനും കില പഞ്ചമീഷു. ൬

സാരം:—അധരത്തെ കടിച്ചുകൊണ്ടും തടിച്ച മുലകളെ മൎദ്ദിച്ചുകൊണ്ടും സ്നേഹപുരസ്സരം മുലക്കണ്ണുകളെ ചുംബിച്ചുകൊണ്ടും ഇടത്തുകയ്യാൽ തലമുടി വിടൎത്തുകൊണ്ടും പത്മിനിയെ അവശയാക്കി പഞ്ചമിയിൽ രമിപ്പിക്കണം.

(അഥ ചിത്രിണ്യാശ്ചന്ദ്രകലാ)

അനന്തരം ചിത്രിണിയുടെ ചന്ദ്രകല:—

അധരം പരിചുംബ്യ കന്ധരാ-
മഥ സംശ്ലിഷ്യ നഖൈൎന്നിതംബകം
വിലിഖൻ ദ്രുതമേവ ചിത്രിണീം
നനു ഷഷ്ഠ്യാം ദ്രവതാം നയേന്നരഃ. ൭

സാരം:—അധരത്തെ ചുംബിച്ചും കഴുത്തിൽ മുറുകെ പുണൎന്നും നഖങ്ങൾകൊണ്ടു നിതംബത്തിൽ കണ്ഡൂയനം ചെയ്തും ചിത്രിണിയെ ഷഷ്ഠിയിൽ രമിപ്പിക്കണം.

കണ്ഠേ സംപരിരഭ്യ ബാഹുലതയാ
നാഭിം ലിഖൻ പാണിജൈഃ
ദഷ്ട്വാ ചാഥ രദച്ഛദം സപുളകം
ഗൃഹ്ണന്നുരോജദ്വയം
കുൎവ്വൻ മന്മഥമന്ദിരേ കരികര-
ക്രീഡായിതം ബുദ്ധിമാൻ

അഷ്ടമ്യാം സ്മരവാരിനിർഝരവതീം
കുര്യാച്ച ചിത്രപ്രിയാം. ൯

സാരം:— ഒരു കൈകൊണ്ടു കഴുത്തിൽ കെട്ടിപ്പിടിച്ചും നഖങ്ങളെക്കൊണ്ടു നാഭി ചൊറിഞ്ഞും ചുണ്ടു കടിച്ചും രോമാഞ്ചമുണ്ടാകത്തക്കവിധത്തിൽ മുലകളെ മർദ്ദിച്ചും യോനിയിൽ കരികരലീല ചെയ്തും ബുദ്ധിമാനായ പുരുഷൻ അഷ്ടമിയിൽ ചിത്രിണിയെ സ്മരജലം താനേ ഒഴുകത്തക്കവിധത്തിൽ ആക്കി രമിപ്പിക്കണം.

കർണ്ണോരഃസ്തനമദ്ധ്യയഷ്ടിമദനാ-
ഗാരേഷു കട്യാം തഥാ
കാമിന്യാ നിജവാമപാണികമലം
കാന്തസ്സമാലോളയൻ
ഗ്രീവാം പാണിരുഹൈരുല്ലിഖംശ്ച ശനകൈ-
ശ്ചുംബൻ ലലാടം ഭൃശം
കുര്യാദാശു വിസൃഷ്ടമന്മഥജലാം
രാമാം ദശമ്യാം തിഥൗ. ൧൦

സാരം:— ചെവി, മാറു്, സ്തനം മദ്ധ്യം, യോനി, കടിപ്രദേശം ഇതുകളിൽ പുരുഷൻ തന്റെ ഇടത്തുകൈ എല്ലായിടത്തും ചെല്ലത്തക്കവിധത്തിൽ വിട്ടു വിട്ടു് ആലിംഗനം ചെയ്തും കഴുത്തിൽ നഖങ്ങളെക്കൊണ്ടു ലേഖനം ചെയ്തും നെററിയിൽ ചുംബിച്ചും ദശമിദിവസം ചിത്രിണിയെ മദനജലം താനേ ഒഴുകത്തക്കവിധത്തിലാക്കി രമിപ്പിക്കണം.

ഗാഢം സംപരിരഭ്യ ഗണ്ഡയുഗളേ
ചുംബൻദശംശ്ചാധരം
കുർവ്വൻശ്രോണിനഖപ്രദാനരസികഃ
കുർവ്വന്നിമേഷം ദൃശോഃ
സംകൃഷ്യാംശ്ചികുരാൻ വിലാസചതുരഃ
സ്സീൽക്കാരയുക്താം പ്രിയാം
ദ്വാദശ്യാം ത്വരയാതിവിഹ്വലതനും
കുര്യാൽ പുമാൻ ചിത്രിണീം. ൧൧

സാരം:—മുറുകെ പുണന്നും കവിൾത്തടങ്ങളിൽ ചുംബിച്ചും ചുണ്ടു കടിച്ചും കണ്ണും, ശ്രോണി ഇതുകളിൽ നഖക്ഷതങ്ങൾ ഉണ്ടാക്കിയും കണ്ണുകൾ തെരുതെരെ അടയ്ക്കുകയും തലമുടി വിടിക്കുകയും ചെയ്തുകൊണ്ടും വിലാസരസികനായ പുരുഷൻ ദ്വാദശിദിവസം ചിത്രിണിയെ സീൽക്കാരം പുറപ്പെടുവിക്കത്തക്കവിധം കാമപരവശയാക്കി രമിപ്പിക്കണം.

(അഥ ശംഖിന്യാശ്ചന്ദ്രകലാ)

ഇനി ശംഖിനിയുടെ ചന്ദ്രകലയെപ്പററി പറയുന്നു:—

ബാഹുഭ്യാം പരിരഭ്യ ഗാഢമധരം
ദന്തൈർദ്ദശൻ നിർദ്ദയം
ദോർമ്മൂലേ ഖരപാണിജക്ഷതചയം
യത്നാദ്വിധേഷ്ട്വം ഭൃശം
സംകുർവ്വംശ്ച്ചുരിതം കുചദ്വയതടേ
നൂനം ത്രുതീയാസ്വയം
മുക്താനംഗജലാം സ്വകീയവശഗാം
കുര്യാന്നരഃ ശംഖിനീം. ൧൨

സാരം:—രണ്ടു കൈകൊണ്ടും മുറുകെ കെട്ടിപ്പുണ ന്നും നിദ്ദയം അധരപാനം ചെയ്തും കക്ഷങ്ങളിൽ നഖ ക്ഷതങ്ങൾ ഏല്പിച്ചും മുലകളുടെ തടങ്ങളിൽ കൈ മട ക്കി സാവധാനത്തിൽ അടിച്ചും പുരുഷൻ ശംഖിനി ജാ തി സ്ത്രീയെ തൃതീയയിൽ മദനജലം സ്രവിക്കത്തക്കവിധ ത്തിൽ വശപ്പെടുത്തി രമിപ്പിക്കണം.

വക്ഷഃകപോലഗളകർണ്ണപദേഷു യച്ഛൻ
പ്രായോ നഖാനി പരിരഭ്യ കൃതാസ്യപാനഃ
ഗാഢം വിമൃശ്യ മദനാലയമാശു നാരീം
സംദ്രാവയേന്നരവരഃ കില സപ്തമീഷു. ൧൩

സാരം:—മാറ്, കവിൾത്തടം, കഴുത്ത്, ചെവി ഈ സ്ഥാനങ്ങളിൽ നഖക്ഷതങ്ങൾ ഏല്പിച്ചും മുറുകെ പുണന്നും അധരപാനം ചെയ്തും യോനിയെ വേഗത്തിൽ മുറുകെ തടവിയും സമത്ഥനായ പുരുഷൻ ശംഖിനിയെ സപ്തമിയിൽ രമിപ്പിക്കണം.

പരിരഭ്യ ദൃഢം ദശച്ഛദം
പിബദാഘാതരതോ വരാംഗകേ
നഖരൈഃ പരിതോ വിദാരയൻ
സ്വവശം രുദ്രതിഥൌ നയേൽ പ്രിയാം. ൧൪

സാരം:—മുറുകെ പുണന്നും അധരപാനം ചെയ്തും യോനിയുടെ ചുറ്റും നഖങ്ങളെക്കൊണ്ടു കണ്ഡൂയനം ഉണ്ടാക്കി പതുക്കെപ്പതുക്കെ അടിച്ചും ഏകാദശിദിവസം ശംഖിനിയെ വശത്താക്കി രമിപ്പിക്കണം.

വിലിഖൻ നഖരൈഃ ശിരോധരാ-
മഥ ശൃങ്ഗംശ്ച കുചൌ സസീൽകൃതം
പരിചുംബ്യ കപോലമംഗനാം
ശ്ലഥയേദാശു തിഥൌ മനോഭവഃ ൬൭

സാരം:—കഴുത്തിൽ ചൊറിഞ്ഞും സീൽക്കാരത്തോടുകൂടെ മുലകളിൽ പിടിച്ചും കവിൾത്തടത്തിൽ ചുംബിച്ചും ത്രയോദശിയിൽ പുരുഷൻ ശംഖിനിയെ രമിപ്പിക്കണം.

(അഥ ഹസ്തിന്യാശ്ചന്ദ്രകലാ)

ഇനി ഹസ്തിനിയുടെ ചന്ദ്രകലയെപ്പററി പറയുന്നു:—

മദനസദനമുച്ചൈർമ്മർദ്ദയൻ നാഭിമൂലേ
തരളിതനിജപാണിർദ്ദന്തവാസോ നിപീയ
മൃദുതരകരജാഗ്രൈസ്സംലിഖൻ പാർശ്വദേശം
കലിതകുച ഇഭീനാം വല്ലഭഃ സ്യാന്നവമ്യാം. ൬൮

സാരം:—യോനിയിൽ ഉറക്കെ അടിച്ചും നാഭിമൂലത്തിൽ തടവിയും അധരപാനം ചെയ്തും ഇരുവശങ്ങളിലും നഖങ്ങളെക്കൊണ്ടു കിക്കിളിയുണ്ടാക്കിയും മുലകളെ ദൃഢമായി പിടിച്ചും കരിണീജാതിസ്ത്രീയെ നവമിയിൽ രമിപ്പിക്കണം.

നയനേ പരിചുംബ്യ കക്ഷയോ-
ർന്നഖരാഘാതരതസ്മരാലയേ
രചയൻ കരികേളിമാനയേൽ
സ്വവശം ശംഭുതിഥൌ വരാംഗനാം. ൬൯

സാരം:—കണ്ണുകളിൽ ചുംബിച്ചും കക്ഷങ്ങളിൽ നഖക്ഷതങ്ങൾ ഏല്പിച്ചും യോനിയിൽ കരികരലീലയെ ചെയ്തും ഹസ്തിനിയെ ഏകാദശിദിവസം വശത്താക്കി രമിപ്പിക്കണം.

നാനാലിംഗനചുംബനാദി രചയൻ
പ്രായേണ തിക്ഷ്ണൈർന്നഖൈഃ
കണ്ഠോരഃസ്തനമണ്ഡലാന്ത്യകരുണം
സംദാരയൻ കേളിഷു
കാമാഗാരചൂചൂളികാഞ്ചിതകരഃ
സന്ത്യക്തരത്യാംബുകാം
ദശേ പൂർണ്ണതിഥൌ ച നിസ്സഹതനും
കുര്യാദപരോ ഹസ്തിനീം.

സാരം:—പലവിധത്തിൽ പുണൎന്നും ചുംബിച്ചും കക്ഷങ്ങൾ, മാറു, മുലകൾ ഇതുകളെ ലീലാമദ്ധ്യേ മിക്കവാറും നിൎദ്ദയമായി നഖംകൊണ്ടു മാന്തിയും യോനിയുടെ അങ്കുരങ്ങളെ കരംകൊണ്ടു മൎദ്ദിച്ചു മദനജലം സ്രവിപ്പിച്ചും സഹനശീലം കുറഞ്ഞവളായ ഹസ്തിനിയെ പുരുഷൻ വാവുന്നാൾ രമിപ്പിക്കണം.

ഇങ്ങനെ അനംഗരംഗത്തിൽ ചന്ദ്രകലാ
നിരൂപണം എന്ന രണ്ടാംസ്ഥലം കഴിഞ്ഞു.



# തൃതീയസ്ഥലപ്രാരംഭഃ.

---

(അഥ ശശമൃഗ്യാദിഭേദേന സുരതഭേദോ നിരൂപ്യന്തേ)

മുയൽജാതി മാൻജാതി മുതലായി സ്ത്രീകളിൽ ജാതിഭേദമുണ്ട്. അതുപോലെതന്നെ പുരുഷന്മാരിലും വ്യത്യാസമുണ്ട്. ഈ ജാതിവിഭാഗം മൂലം സംയോഗത്തിനുണ്ടാകുന്ന ഭേദങ്ങളെപ്പററി പറയുന്നു:—

ആരോഹൈർമ്മദനാങ്കുശസ്യ പുരുഷൈർ-
ജ്ഞേയാ സദാഥ സ്ത്രിയോ
യോനീനാം പരിണാഹകൈഃ രസന-
വാദിത്യാംഗുലീകൈഃ ക്രമാൽ
ജ്ഞാതാ തേ തു നരാശ്ശശാശ്ച വൃഷഭാ
അശ്വാസ്തഥൈവാംഗനാ
മൃഗ്യശ്വാദിരദാംഗനാശ്ച കഥിതാഃ
പ്രാക്സൂരിഭിസ്സവൃതഃ.

സാരം:—ലിംഗത്തിന് ആറു വിരൽ നീളമുള്ളവൻ മുയൽജാതിയും ഒമ്പതു വിരൽ നീളമുള്ളവൻ കാളജാതിയും പന്ത്രണ്ടു വിരൽ നീളമുള്ളവൻ കുതിരജാതിയുമാകുന്നു. യോനിക്ക് ആറു വിരൽ ആഴമുള്ള സ്ത്രീ മാൻപേടജാതിയും ഒമ്പതു വിരൽ ആഴമുള്ളവൾ പെൺകുതിരജാതിയും പന്ത്രണ്ടു വിരൽ ആഴമുള്ളവൾ പിടിയാനജാതിയും ആണെന്നത്രെ വിദ്വന്മതം.

ഹരിണീശശയോർവൃഷാശ്വയോ-
സ്സമയോഗഃ കരിണീതുരംഗയോഃ

ഭവതിഹ പരസ്പരം ദ്വയോ-
ന്നിതരാം പ്രീതിരനംഗസംഗരേ. ൨

സാരം:—മാൻപേടജാതി സ്ത്രീയും മുയൽജാതി പുരുഷനും തമ്മിലും കാളജാതി പുരുഷനും പെൺകുതിരജാതി സ്ത്രീയും തമ്മിലും പിടിയാനജാതി സ്ത്രീയും കുതിരജാതി പുരുഷനും തമ്മിലുമുള്ള സംയോഗത്തിന്നു സമയോഗമെന്നു പറയുന്നു. ഈ ജോടി അന്യോന്യം സ്നേഹത്തേയും സുഖത്തേയും ഉളവാക്കുന്നതുമാകുന്നു.

ഹരിണീവൃഷഭം തഥാശപിനീ-
തുരഗം ചോച്ചമിതി ദ്വയം രതേഃ
തുരഗീശശകം ദ്വിപീവൃഷം
സ്മൃതമേവ ദ്വിതയം തു നീചകം. ൩

സാരം:—മാൻപേടജാതി സ്ത്രീയും കാളജാതി പുരുഷനും തമ്മിലും കുതിരജാതിയിലുൾപ്പെട്ട സ്ത്രീപുരുഷന്മാർ തമ്മിലും ഉള്ള സംയോഗം ഉച്ചമായിട്ടുള്ളതാണ്. പെൺകുതിരജാതി സ്ത്രീയും മുയൽജാതി പുരുഷനും തമ്മിലും പിടിയാനജാതി സ്ത്രീയും കാളജാതി പുരുഷനും തമ്മിലും ഉള്ള സംയോഗം നീചമായിട്ടുള്ളതുമാകുന്നു.

കുരംഗീവാജിനോര്യോഗേ രതമത്യുച്ചകം വിദുഃ
ഹസ്തിനീശശയോര്യോഗേ രതം സ്യാദതിനീചകം ൪

സാരം:—മാൻപേടജാതി സ്ത്രീയും കുതിരജാതി പുരുഷനുമായുള്ള സംഭോഗം അത്യുച്ചമാകുന്നു. പിടിയാനജാതി സ്ത്രീയും മുയൽജാതി പുരുഷനുമായുള്ള സംഭോഗം അതിനീചമാകുന്നു.

തത്ര പ്രശസ്തം സുരതം സമം സ്യാ-
ദുച്ചദ്വയം മദ്ധ്യമമേവ വിദ്യാൽ
പ്രായോധമേ നീചമഥാതിനീച-
മത്യന്തനിന്ദ്യം കവിഭിഃ പ്രദിഷ്ടം. ൭

സാരം:—മേൽപറയപ്പെട്ടവയിൽ സമയോഗം ഉത്തമവും, ഉച്ചവും അത്യുച്ചവും മദ്ധ്യമവും, നീചം അധമവും, അതിനീചം അത്യന്തം നിന്ദ്യവുമാണെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നു.

ക്രമയോ രുധിരോത്ഭവാസ്ത്രിധാ
ലഘുമദ്ധ്യോരുബലാഃ സ്മരാലയേ
ജനയന്തി ബലാനുസാരതോ
ബഹുകണ്ഡൂവ്വനിതാജനസ്യ തേ. ൮

സാരം:—സ്ത്രീകൾക്ക് അവരുടെ രക്തത്തിൽനിന്നു മൂന്നു മാതിരി ക്രമികൾ ഉണ്ടാകുന്നു. ലഘുബലങ്ങളും മദ്ധ്യബലങ്ങളും അതിബലങ്ങളുമായ ഈ ക്രമികൾ യോനിയിൽ അതുകളുടെ ബലമനുസരിച്ചു കടിച്ച് അത്യധികമായ ചൊറിച്ചിൽ ഉണ്ടാക്കുന്നു എന്നുള്ളതു സാധാരണമാണ്.

പ്രമാണഹീനലിംഗേന
സാ കണ്ഡൂന്നൈവ ശാമ്യതി
അതോ ന നീചസംഭോഗേ
തുഷ്ടിം ഗച്ഛന്തി യോഷിതഃ. ൯

സാരം:—അതുകൾക്കു പറഞ്ഞിരിക്കുന്ന അളവിൽ കുറഞ്ഞ ലിംഗത്തോടുകൂടിയ പുരുഷനേക്കൊണ്ടു

മേൽ പറയപ്പെട്ട ചൊറിച്ചിൽ മാററുന്നതിനു സാധിക്കു യില്ല. അതുതന്നെയാണു് നീചസംഭോഗത്തിൽ സ്ത്രീ കൾ തൃപ്തിയടയാതെയിരിക്കുന്നതിനുള്ള മുഖ്യകാരണവും.

വരാംഗമദ്ധ്യം നാരീണാമത്യന്തം കോമളം വിദുഃ
അതിപ്രമാണലിംഗേന നാതസ്താസാം സുഖം ഭവേൽ. വ്വ

സാരം:—യോനിയുടെ അന്തർഭ്ഭാഗം അത്യന്തം മൃദു വും കോമളവുമായിരിക്കുന്ന സ്ഥിതിക്കു യോനിയുടെ ആഴ ത്തേക്കാൾ ദീൎഘമായിരിക്കുന്ന ലിംഗംകൊണ്ടും സ്ത്രീജാ തിക്കു തൃപ്തിയും സുഖവും ഒരു കാലത്തും ഉണ്ടാകുന്ന തല്ല.

സമപ്രമാണലിംഗേന സ്ഥൂലേന സുദൃഢേന ച
ശമയൻ മൂലകണ്ഡൂതിം സ്പന്ദയംശ്ച മുഹുൎമ്മുഹുഃ. ൻ
കാമകേളികലാഭിജ്ഞസ്സുഖയൻ വിവിധൈൎഗ്ഗുണൈഃ
വിസൃഷ്ടകാമസലിലാം വശീകുൎയ്യാന്മൃഗീദൃശം. ൶

സാരം:—പ്രമാണത്തിന്നനുസരണമായ നീളവും ഘനവും ബലവുമുള്ള ലിംഗംകൊണ്ടു വീണ്ടും വീണ്ടും ഇള ക്കുമ്പോൾ യോനിയിലെ ചൊറിച്ചിൽ ശമിക്കുന്നു. കാമ ശാസ്ത്രരഹസ്യങ്ങൾ ശരിയായി അറിയുന്ന പുരുഷൻ പല വിധത്തിലുള്ള ലീലകളെക്കൊണ്ടു സ്ത്രീകളേ സുഖിപ്പിച്ചും മദനജലം താനേ ഒഴുകത്തക്ക വിധത്തിലാക്കിയും അവ രെ വശീകരിക്കണം.

നാരീ വിസൃഷ്ടകുസുമേഷുജലാ രതാന്തേ
നൃത്യം കരോതി ബഹുലാവനരോദനേ ച

വൈകല്യമേതി മുകുളീകൃതചാരുനേത്രാ
ശക്നോതി നോ കിമപി സോഢുമതിപ്രയാസാൽ. ()

സാരം:— സംഭോഗത്തിന്നുശേഷം സുരതജലം പോയിക്കഴിഞ്ഞാൽ അങ്ങനെയുള്ള സ്ത്രീ അവ്യക്തങ്ങളായ വാക്കുകളെ പുറപ്പെടുവിക്കുകയും എന്തെന്നില്ലാത്ത ഒരു പരമാനന്ദത്തിൽ ലയിക്കുകയും കണ്ണുകളെ മന്ദം അടച്ചു ക്ഷീണാവസ്ഥയിൽ സ്ഥിതി ചെയ്കയും ചെയ്യുന്നു. സർവ്വാവയവങ്ങളും തളരുന്നതുമൂലം അങ്ങനെയുള്ള ഒരു സ്ത്രീ യാതൊന്നും സഹിക്കുന്നതിന്നു ശക്തയായിത്തീരുന്നില്ലതാനും.

ചിരമദ്ധ്യമശീഘ്രസംഭവാ–
ന്നരനാര്യോശ്ച വിസൃഷ്ടിരുച്യതേ
സമയപ്രമിതിപ്രഭേദതോ
നവധൈവം സുരതം സമീരിതം. ൧൨.

സാരം.— സ്ത്രീപുരുഷന്മാൎക്കുണ്ടാകുന്ന മദജലത്തിന്റെ വിസൎജ്ജനങ്ങൾ കാലഭേദമനുസരിച്ചു ചിരം, മദ്ധ്യമം, ശീഘ്രം എന്നു മൂന്നു വിധത്തിലാകുന്നു. എന്നാൽ ഇതുതന്നെ സമയപ്രമാണാദികളോടു കൂടിക്കലൎന്ന് ഒമ്പതു വിധമായിത്തീരുന്നു.

ചണ്ഡമദ്ധ്യമമന്ദാഖ്യാംസ്ത്രീൻ വേഗാംസ്തു വിദുസ്തയോഃ
ക്രിയാ ച ത്രിവിധാ പ്രോക്താ ലഘുമദ്ധ്യചിരാദയാ. ()

സാരം:—മേൽപറയപ്പെട്ടവൎക്കു ചണ്ഡവേഗം, മദ്ധ്യവേഗം, മന്ദവേഗം എന്നു മൂന്നു പിരിവുകൾ ഉണ്ട്. ലഘു, മദ്ധ്യം, ചിരം എന്നു മൂന്നുവിധം ക്രിയകളേപ്പറ്റിയും പറയുന്നു.

അത്രാപി കാലഭേദേന നവധാത്വം സമൂഹയേൽ
സപ്തവിംശതിസംഖ്യാ ഹി കീൎത്തിതൈവം രതിൎബുധൈഃ

സാരം:—മേൽ കാണുന്ന ക്രിയകൾക്കു കാലഭേദം കൊണ്ടു ഒമ്പതു പിരിവുകൾ ഉണ്ടെന്നു ഊഹിക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം സംഭോഗം ഇരുപത്തിയേഴുവിധത്തിൽ ആയിത്തീരുന്നു.

പ്രചണ്ഡവേഗേ ബഹുശോ വിസൃഷ്ടിഃ
കാമാകുലത്വം രതിലോലതാ ച
സ്യാന്മന്ദവേഗേ വിപരീതമേതൽ
തന്മദ്ധ്യഭാവഃ ഖലു മദ്ധ്യമേഷു. ൰൫

സാരം:—ചണ്ഡവേഗത്തിൽ അത്യധികമായ വിസൎജ്ജനവും ആകുലതയും സംഭോഗാസക്തിയും ഉണ്ടാകുന്നു. മന്ദവേഗത്താലുണ്ടാകുന്ന അനുഭവം ഇതിന്നു നേരെ വിപരീതമായിട്ടാകുന്നു. ഈ രണ്ടിന്നും മദ്ധ്യേയുള്ള ഒരു നിലയാണു മദ്ധ്യവേഗംകൊണ്ടുണ്ടാകുന്നതു്.

(അഥ ശശസ്വരൂപം നിരൂപ്യതേ.)

അനന്തരം ശശസ്വരൂപത്തെപ്പററി പറയുന്നു:—
പ്രായഃ കോമളകുന്തളാഃ പൃഥുദൃശഃ
ശാന്താസ്തഥാല്പാശനാഃ
സൂക്ഷ്മാംഗാശ്ശുചയഃ സുവൎത്തുളമുഖാഃ
സ്ഥൂലാല്പദന്താസ്തഥാ

ബിഭ്രന്തഃ കരപാദജാനുജഘന-
ഗ്രീവോരുഷു ശ്യാമതാം
ധന്യാസ്സ്വല്പരതാസ്സുഗന്ധിമദന-
സ്വന്ദാ വിനീതാശ്ശശാഃ. ൨൮

സാരം:—പ്രായേണ മിനുത്തതും കോമളവുമായ തലമുടിയും വിശാലമായ കണ്ണും ശാന്തസ്വഭാവവും അല്പഭക്ഷണവും സൂക്ഷ്മങ്ങളായ അവയവങ്ങളും ശുചിത്വവും വൃത്താകാരമായ മുഖവും ഘനത്തതും നീളം കുറഞ്ഞതുമായ പല്ലുകളും കൈ, പാദം, മുട്ട്, ജഘനം, കഴുത്ത്, തുട ഈ അവയവങ്ങളിൽ കറുപ്പുനിറവും സ്വല്പമായ സംഭോഗം കൊണ്ടുള്ള തൃപ്തിയും ധന്യത്വവും സൌരഭ്യമേറിയ മദനജലവും വണക്കമേറിയ നിലയുമുള്ളവർ മുയൽജാതിയിലുൾപ്പെട്ട പുരുഷന്മാരാകുന്നു.

## വൃഷലക്ഷണം.

ക്രൂരാഃ പ്രോന്നതമൌലയോ ദൃഢഭുജാ-
സ്സുപ്രൌഢവക്ഷസ്ഥലാ
രുക്ഷാഃ കൂർമ്മനിഭോദരാശ്ച കഠിനാ-
സ്ത്വ്യാഗാനുപിതാഃ പീവരാഃ
ശോണാന്തസ്ഥിരദീർഘലോചനയുതാ-
സ്ത്വാരക്തഹസ്തോദരാഃ
വ്യാലോലാ വൃഷഭാ നവാംഗുലിമിതം
കാമാങ്കുശം ബിഭ്രതി. ൨൯

സാരം:—ക്രൂരസ്വഭാവവും ഉയന്ന തലയും ദൃഢമായ കൈകളും വിരിഞ്ഞ മാറിടവും കഠിനവും ആമപ്പുറം

പോലെ ഇരിക്കുന്നതുമായ വയറും തടിച്ച ദേഹവും ദാന ശീലവും അററം ചുവന്നു ദീൎഘവും സ്ഥിരതയേ സൂചിപ്പിക്കുന്നതുമായ കണ്ണുകളും ചുവന്ന ഉള്ളംകൈകളും ആടി അനങ്ങിയുള്ള നടപ്പും ഒമ്പതംഗുലം നീളത്തോടു കൂടിയ ലിംഗവും ഉള്ള പുരുഷന്മാർ വൃഷഭജാതിയിൽ പെട്ടവരാകുന്നു.

## അശ്വലക്ഷ്മം.

ദീൎഘസ്ഥൂലശിരോരുഹാശ്ചലഗതി-
സ്സ്ഥാരേക്ഷണാഃ ക്രോധനാ-
ശ്ചാത്യന്തം കൃശദീൎഘകന്ധരരദ-
ശ്രോത്രാനനാസ്തോഷിണഃ
പീനോരസ്ഥലദീൎഘബാഹുയുഗളാ
നിദ്രാലസാശ്ചാലസാഃ
പ്രൌഢാ വക്രനഖാംഘ്രിജാനുജംഘനാ
ഗംഭീരസംഭാഷിണഃ. ൧൮

ധൃഷ്ടാഃ ഖണ്ഡരതേ രതാശ്ച നിതരാം
ദീൎഘാംഗുലിശ്രേണയഃ
സ്ഥൂലസ്ത്രീരതിചാലസാ ബഹുഭുജോ
ഗത്യാനുവൃത്യാന്വിതാഃ
ഭൂരിക്ഷാരവിഗന്ധിമന്മഥജല-
പ്രായാസ്തഥാത്യാകുലാ
ആദിത്യാംഗുലിസമ്മിതം ച തുരഗാ
ലിംഗം സദാ ബിഭ്രതി. ൧൯

സാരം:—ബലമുള്ളതും നീണ്ടതുമായ തലമുടിയും ക്രുടക്കുടെ അടയ്ക്കുന്ന കണ്ണുകളും കോപസ്വഭാവവും ന

ന്നെ മെലിഞ്ഞു നീണ്ട കഴുത്ത്, പല്ല്, ചെവി, മുഖം ഇവയും ഇടയ്ക്കിടെ സന്തോഷഭാവവും തടിച്ച മാറിടവും നീണ്ട കൈകളും ഉറക്കവും മടിയും അന്തസ്സും വളഞ്ഞ നഖങ്ങൾ പാദങ്ങൾ മുട്ടുകൾ കടിപ്രദേശം ഇവയും ഗംഭീരസംഭാഷണവും ധാർഷ്ട്യവും വിട്ടുവിട്ടുള്ള സംഭോഗത്തിൽ താല്പര്യവും വളരെ നീണ്ട വിരലുകളും തടിച്ച സ്ത്രീകളോടുകൂടെ സംഭോഗം ചെയ്യുന്നതിൽ താല്പര്യവും അമിതാഹാരവും അസ്ഥിരതയും ഉപ്പുവെള്ളത്തിന്റെ ഗന്ധത്തോടുകൂടിയ മദനജലവും അധികമായ ആകുലതയും പന്ത്രണ്ടു വിരൽ നീളത്തിൽ ലിംഗവും ഉള്ള പുരുഷന്മാർ അശ്വജാതിയിലുൾപ്പെട്ടവരാകുന്നു.

## മൃഗീലക്ഷണം.

സാന്ദ്രാകുഞ്ചിതകുന്തളാ സമശിരാ
 സ്തന്വീ സുതുംഗസ്തനീ
ഫുല്ലേന്ദീവരലോചനാല്പവിവര-
 ഘ്രാണാതിതുച്ഛോദരീ
ആരക്താധരപാണിപാദയുഗളാ
 പീനോരുകാമാലയാ
പ്രായഃ കോമളചാരുവർത്തുളഭുജാ
 വിസ്തീർണ്ണഗണ്ഡശ്രുതിഃ. ൨൦
ഈർഷ്യാലുസ്സുകുമാരികാ പികരുതാ-
 ത്യന്തം രതേ ലമ്പടാ
ബിഭ്രത്യംബുജഗന്ധിഭൂരിമദനം

സുശ്രോണിസ്സരളാംഗുലിഗ്ഗജഗതി-
ശ്ചഞ്ചന്മനോഹാരിണീ
ജ്ഞേയാ നിമ്നഷഡംഗുലൈഃ പരിമിതം
ഗുഹ്യം വഹന്തീ മൃഗീ. ൨൫

സാരം:—ഇടതൂൎന്നതും അഗ്രം ചുരുണ്ടതുമായ തലമുടിയും കാഴ്ചയ്ക്കു ഭംഗിയുള്ള തലയും മെലിഞ്ഞ ദേഹവും തടിച്ചുയൎന്ന മുലകളും വിടൎന്ന കരിങ്കുവളപ്പൂപോലെ മനോഹരമായ കണ്ണുകളും ഉദാരം കുറഞ്ഞു് ഒതുങ്ങിയ മൂക്കും കൃശമായ വയറും ചുവന്നിരിക്കുന്ന കൈ, കാൽ, ചുണ്ടു ഇവയും തടിച്ച തുടയും ഘനത്ത യോനിയും പ്രായേണ മെലിവില്ലാതെ ഉരുണ്ട കൈകളും വിസ്താരമേറിയ കവിൾത്തടം ചെവി ഇവയും ഈൎഷ്യാസ്വഭാവവും സുകുമാരശരീരവും കുയിൽനാദവും സംഭോഗത്തിൽ അത്യാസക്തിയും താമരപ്പൂവിന്റെ ഗന്ധത്തോടു കൂടിയ മദനജലവും അല്പഭക്ഷണത്തിൽ താല്പൎയ്യവും തടിച്ച അരക്കെട്ടും ഇളകിക്കൊണ്ടിരിക്കുന്ന വിരലുകളും മദയാനയെപ്പോലുള്ള നടപ്പും മനോഹാരിത്വവും ആറുവിരൽ ആഴത്തോടു കൂടിയ യോനിയും ഉള്ള സ്ത്രീ മാൻജാതിയിൽ പെട്ടവളാകുന്നു.

## ബഡവാലക്ഷണം.

മൌലിം നിമ്നസമുന്നതം വിദധതീ
സ്ഥൂലജ്ജൂസാന്ദ്രൈഃ കചൈ-
ൎന്നീലാംഭോജദളേക്ഷണായതഗള
ശ്രോത്രാനനാ കോമളാ

പീനശ്രോണിപയോധരാ ശുഭഗതി-
ർഗ്ഗംഭീരനാഭിഹ്രദാ
കിഞ്ചിൽ പൃഥ്വധരാച മാംസളഭുജാ
ക്ഷാമോദരീ കോപനാ ൨൨

ശോണാംഭോരുഹചാരുപാണിചരണാ
നിദ്രാസുഭോജ്യപ്രിയാ
വിസ്തീർണ്ണാംദധതീകടിം ചലമനാഃ
കാന്തേനുരാഗാന്വിതാ
കാമാംഭഃ പലലപ്രഗന്ധിസുചിരം
സംഭോഗകാലേ ദ്രവേ-
ദ്വിജ്ഞേയാ ബഡവാ നവാംഗുലിമിതം
ഗുഹ്യം വഹന്തീ ഭൃശം. ൨൩

സാരം:—നിരപ്പില്ലാത്ത തലയും നീളവും വണ്ണവും കൂടിയതും വളവില്ലാത്തതുമായ തലമുടിയും കരിങ്കുവളപ്പൂപോലെ മനോഹരമായ കണ്ണുകളും നീളമുള്ള കഴുത്ത്, മുഖം, ചെവി ഇവയും തടിച്ച അരക്കെട്ട് മുലകൾ ഇവയും ഭംഗിയേറിയ നടപ്പും ആഴമുള്ള പൊക്കിളും കുറഞ്ഞൊന്നു തടിച്ച ചുണ്ടും കൊഴുത്ത കൈകളും കൃശമായ ഉദരവും കോപസ്വഭാവവും ചെന്താമരപ്പൂപോലെ ഭംഗിയുള്ള കൈകാലുകളും ഭർത്താവിൽ അതിയായ അനുരാഗവും മാംസഗന്ധത്തോടുകൂടിയതും സംഭോഗത്തിൽ വളരെ താമസിച്ചു മാത്രം സ്രവിക്കുന്നതുമായ കാമജലവും ഒൻപതു വിരൽ ആഴത്തോടുകൂടിയ യോനിയും ഉള്ള സ്ത്രീ പെൺകുതിരജാതിയിൽ ഉൾപ്പെട്ടവളാകുന്നു.

## കരിണീലക്ഷണം.

പീനഘ്രാണകപോലകണ്ണഗളകാ
　　പ്രസ്താരലംബോഷ്ഠികാ
പിംഗാക്ഷീ ദരവക്രപാവ്നിവഹാ
　　പൃത്ഥപല്പനീലാളകാ
ഹ്രസ്വാസ്ഥൂലതരാംഘ്രിബാഹുയുഗളാ
　　ഗംഭീരരൂക്ഷസ്വരാ
കാമാൎത്താ സതതം സുതീക്ഷ്ണദശനാ
　　ധൃഷ്ടാ നിരസ്തത്രപാ　　൨൪
ദുശ്ശീലാ സരളാംഗികാ പൃഥുകുചാ
　　കഷ്ടൈകസാദ്ധ്യാരതാ-
വത്യന്തം ബഹുഭോജനാചനിതരാം
　　പാപേഷുബദ്ധസ്പൃഹാ
ബിഭ്രത്യേഭമദോഗ്രഗന്ധിസമിതം
　　കന്ദൎപ്പനീരം സദാ
ജ്ഞേയാ ഭാനുമിതാംഗുലൈകമദനാ
　　വാസാബുധൈൎഹസ്തിനി　　൨൫

സാരം:—തടിച്ച മൂക്ക് കവിൾത്തടം ചെവി കഴുത്ത് ഇവയും തടിച്ചു മലൎന്ന ചുണ്ടും കുറഞ്ഞൊന്നു മഞ്ഞ നിറമായ കണ്ണും വളഞ്ഞ മുട്ടുകളും തടിച്ച് അല്പം നീല നിറമുള്ള കുറുനിരയും കുറുതായി തടിച്ച കൈകാലുകളും ഗംഭീരവും രൂക്ഷവുമായ ശബ്ദവും സദാ കാമപാരവശ്യവും മൂൎച്ചയേറുന്ന പല്ലും ലജ്ജയില്ലായ്മയും ദുശ്ശീലവും ഭംഗിയുള്ള അവയവങ്ങളും തടിച്ച മുലകളും സംഭോഗത്തിൽ എ

ണ്ടുകൊണ്ടും വശപ്പെടാത്ത ശീലവും അമിതഭക്ഷണവും എപ്പോഴും പാപകൎമ്മങ്ങളിൽ അതിതാല്പൎയ്യവും മദജലത്തിൻെറ ഉഗ്രഗന്ധത്തോടു കൂടിയ മദനജലവും പന്ത്രണ്ടുവിരൽ ആഴത്തോടുകൂടിയ യോനിയും ഉള്ള സ്ത്രീ പിടിയാനജാതിയിൽ പെട്ടവളാകുന്നു.

ഇതി നിൎദ്ദിഷ്ടഭേദേന വ്യഭിചാരോ ഹി ലക്ഷ്യതേ
ശ്രേഷ്ഠമദ്ധ്യാധമത്വേന സാങ്കൎയ്യാച്ച വിശേഷതഃ വന്ന

സാരം:—മേൽ പറയപ്പെട്ട ലക്ഷണങ്ങളെല്ലാം പൂൎണ്ണമായി തികഞ്ഞിട്ടുള്ളവർ തിരെ ചുരുക്കമായിട്ടേ കാണുകയുള്ളു. ഇവ അന്യോന്യം ഇടകലൎന്നേ സാധാരണമായി കാണാൻ സാധിക്കൂ. സ്ത്രീപുരുഷന്മാരുടെ ശ്രേഷ്ഠമദ്ധ്യാധമത്വം മൂലം വിശേഷേണയും സാങ്കൎയ്യം ഉണ്ടാവാം. അതായത് ഒരാൾക്കുതന്നെ ഒന്നുരണ്ടു ലക്ഷണങ്ങൾ ഇടകലൎന്നു കണ്ടു എന്നു വന്നേക്കാവുന്നതാണ്.

ഇങ്ങനെ അനംഗരംഗത്തിൽ ജാതിവിശേഷം,
പൂൎവ്വസുരതഭേദം എന്ന മൂന്നാംസ്ഥലം കഴിഞ്ഞു.

## ചതുൎത്ഥസ്ഥലപ്രാരംഭഃ

(അഥാംഗനാനാം സാമാന്യധൎമ്മാ നിരൂപ്യന്തേ)

ഇനി സ്ത്രീകളുടെ സാമാന്യധൎമ്മങ്ങളെ നിരൂപിക്കുന്നു:—

യാവൽഷോഡശകാബ്ദകം സമുദിതാ
ബാലാ തതസ്ത്രിംശകം

താവൽ സ്യാത്തരുണീതി ബാണവിശിഖ-
പ്രഖ്യം തു യാവൽ ഭവേൽ
സാ പ്രൌഢേത്യഭിധീയതേ കവിവരൈർ-
വൃദ്ധാ തദൂർദ്ധ്വം സ്മൃതാ
നിന്ദ്യാ കാമകലാകലാപവിധിഷു
ത്യാജ്യാ സദാ കാമിഭിഃ. ൭

സാരം:—പതിനാറു വയസ്സുവരെ ബാല എന്നും പതിനാറു മുതൽ മുപ്പതുവരെ തരുണി എന്നും മുപ്പതു മുതൽ അൻപത്തഞ്ചുവരെ പ്രൌഢ എന്നും അൻപത്തഞ്ചു മുതൽ മേല്പോട്ടു വൃദ്ധ എന്നുമാണു സ്ത്രീകളെ പറഞ്ഞുവരുന്നതു്. വൃദ്ധയോടുകൂടി സംഭോഗാദികൾ ചെയ്യുന്നതു നിന്ദ്യവും അതിനാൽ അവർ കാമിജനങ്ങളാൽ ത്യാജ്യകളും ആണെന്നത്രേ വിദ്വാന്മാർ അഭിപ്രായപ്പെടുന്നതു്.

ബാലാ നവീനസുരതേ മുദിതാ തമിസ്രേ
സംജായതേഥ തരുണീ മഹതി പ്രകാശേ
പ്രൌഢാ പ്രകാശതമസോഃ സമുപൈതി സൌഖ്യം
വൃദ്ധാ തു ന ക്വചന ജീവിതഹാരിണീ സാ. ൮

സാരം:—ബാലയായിരിക്കുന്നവൾ ആദ്യസംഭോഗങ്ങളിൽ ഇരുട്ടിനേയാണു് അധികം ഇഷ്ടപ്പെടുന്നതു്; ബാലയാകയാൽ ലജ്ജാധിക്യമുള്ളതുകൊണ്ടാണു് ഈ വിധം പറഞ്ഞിരിക്കുന്നതു്. തരുണിയായിരിക്കുന്നവൾ പ്രകാശമുള്ളപ്പോൾത്തന്നെ (അതായതു വിളക്കിരിക്കെത്തന്നെ) സംഭോഗത്തിന്നിഷ്ടപ്പെടുന്നു. പ്രൌഢസ്ത്രീകട്ടെ, വെളിച്ചത്തും ഇരുട്ടത്തും ഒരുപോലെതന്നെയാണു സന്തോഷം. അതായതു്, അവൾക്കു ലജ്ജ തീരെ ഇല്ലെ

ന്നു മാത്രമല്ല, മുഖാദ്ധ്യവയവങ്ങളെ കണ്ടും മററും സ
ന്തോഷം കുറേക്കൂടെ വൎദ്ധിപ്പിക്കണമെന്നുള്ള ആശ, പ
ഴക്കംമൂലം, ഏകദേശം ഇല്ലാതേയുമായിരിക്കുന്നു എന്നു
സാരം. എന്നാൽ വൃദ്ധസ്ത്രീ ഒരിക്കലും സന്തോഷിക്കുന്ന
തല്ല; എന്നു മാത്രമല്ല, വൃദ്ധയോടുകൂടിയുള്ള സംഭോഗം
ജീവനാശത്തിന്നുതന്നെ കാരണമാകയും ചെയ്യും.

ബാലാ താംബൂലമാല്യാദ്യൈസ്തരുണീ ഭൂരിഭൂഷണൈഃ
സുപ്രേമ്ണാരജ്യതേപ്രൌഢാവൃദ്ധാതപാലാപഗൌരവൈഃ

സാരം:—താംബൂലം പൂമാല ഇത്യാദികൾകൊണ്ടു ബാലസ്ത്രീയും ആഭരണങ്ങൾ മുതലായ അലങ്കാരങ്ങൾ കൊണ്ടു തരുണിയും പ്രേമാധിക്യംകൊണ്ടു പ്രൌഢയും സംസാരസാമൎത്ഥ്യംകൊണ്ടു വൃദ്ധയും സന്തോഷത്തെ പ്രാപിക്കുമെന്നറിക.

കൃശതനുരതിദീൎഘാ നിമ്നകക്ഷാ ച കൃഷ്ണാ
സുചിരരതിവിയുക്താ കാമിനീ സ്യാൽ ശ്ലഥാംഗീ
പൃഥുലതരസലീലാ ഗൌരവൎണ്ണാ ച ഖൎവ്വാ
സതതസുരതയോഗ്യാ വ്യൂഢകക്ഷാ ദൃഢാസ്യാൽ ൪

സാരം:—കൃശവും നീളംകൂടിയതുമായ ദേഹവും കുഴിഞ്ഞ കക്ഷങ്ങളും കറുത്ത നിറവും നിത്യസംഭോഗയോഗ്യമല്ലാത്ത പ്രകൃതിയും ഉള്ള കാമിനി ശ്ലഥ എന്ന പേരോടുകൂടിയവളും, ഇരുനിറവും പൊക്കക്കുറവും സദാ സംഭോഗത്തിന്നു കൊള്ളാവുന്ന പ്രകൃതിയും വിസ്താരമേറിയ കക്ഷങ്ങളും ഉള്ളവൾ ദൃഢ എന്നു പേരോടുകൂടിയവളും ആകുന്നു.

## പ്രകൃതിലക്ഷണം.

ശ്രേഷ്ഠാ കഫകലാ നാരീ പിത്തളാ മദ്ധ്യമാ സ്മൃതാ
അധമാ വാതളാ നാരീ തത്തല്ലക്ഷ്മാഭിദധ്മഹേ. ൭

സാരം:—പ്രായേണ കഫപ്രകൃതിയായ സ്ത്രീ ഉത്തമയും പിത്തപ്രകൃതിയായവൾ മദ്ധ്യമയും വാതപ്രകൃതിയായവൾ അധമയുമാകുന്നു. ഈ ഓരോരുത്തരുടേയും ലക്ഷണങ്ങളെ പറയുന്നു.

സുസ്നിഗ്ദ്ധദന്തനഖലോചനപാദയുഗ്മാ
മാനോന്നതാ പ്രിയതമേ സുദൃഢാനുരാഗാ
ശ്യാമാഥ ശീതമൃദുമാംസളഗുഹ്യരന്ധ്രാ
പ്രോക്താ കഫപ്രകൃതിരേവ പരാ പുരന്ധ്രീ ൮

സാരം:—മിനുമിനുപ്പുള്ള പല്ല്, നഖം, കണ്ണ്, പാദം ഇവയും അഭിമാനവും ഭർത്താവിനെക്കുറിച്ച് അത്യധികം അനുരാഗവും അല്പം കറുത്ത നിറവും തണുത്തതും മൃദുവും മാംസളവുമായ യോനിദ്വാരവും ഉള്ള സ്ത്രീ ശ്രേഷ്ഠയായ കഫപ്രകൃതിയാണ്.

സ്യാൽ പിത്തളാതുഗൌരാംഗീ ശോണലോചനപാണിജാ
ക്ഷണകുപ്യപ്രസന്നാ ച പീനശ്രോണിപയോധരാ. ൯
ബിഭർത്തി ഘർമ്മസലിലേ വിസ്രഗന്ധം സുബുദ്ധികാ
അഥ കോഷ്ണവരാംഗീ ച കുശലാ സുരതേമൃദുഃ ൧൦

സാരം:—ചെമ്പകപ്പൂവിന്റെ നിറവും ചുവന്നിരിക്കുന്ന കണ്ണുകളും നഖവും പെട്ടെന്നു കോപവും പ്രസാദവുമുണ്ടാകുന്ന സ്വഭാവവും തടിച്ച അരക്കെട്ടും മുലകളും മാംസഗന്ധത്തോടുകൂടിയ വിയർപ്പുജലവും സൽബുദ്ധിയും അല്പം ചൂടുള്ള യോനിയും സാമർത്ഥ്യവും സംഭോഗ,

ത്തിൽ മൃദുവേഗവും ഉള്ള സ്ത്രീ പിത്തപ്രകൃതിയായിട്ടുള്ളവളാകുന്നു.

വാതളാ ച കഠോരാംഗീ രൂക്ഷകേശകപാലിനീ
ചഞ്ചലാ ബഹുഭോജ്യാ ച കൃഷ്ണപാണിജലോചനാ. ൯
ശ്യാമധൂസരവൎണ്ണാച സുരതേ കഠിനാ ഭൃശം
ഗോജിഹ്വാഭം ഖരസ്പൎശം ബിഭൎത്തി മദനാലയം. ൧൦

സാരം:—കഠോരങ്ങളായ അവയവങ്ങളും പരുപരുത്ത തലമുടിയും കടുത്ത തലയോട്ടിയും അടക്കമില്ലായ്മയും അമിതഭക്ഷണവും കറുത്ത കണ്ണു് നഖം ഇവയും കറുപ്പും വെളുപ്പും കലൎന്ന നിറവും സംഭോഗത്തിൽ അമിതവേഗവും പശുവിൻെറ നാക്കുപോലെ നിറവും പരുപരുപ്പുമുള്ള യോനിയും ചേൎന്നുകാണുന്ന സ്ത്രീ വാതപ്രകൃതിയാകുന്നു.

## ദൈവസത്വാദികൾ

പ്രസന്നവക്ത്രാംബുജസൌരഭാംഗീ
സന്തോഷയുക്താ ശുചികൎമ്മദക്ഷാ
പ്രിയംവദാ ഭൂരിജനാ ധനാഢ്യാ
നാരീയമുക്താ കില ദൈവസത്വാ ൧൧

സാരം—സദാ പ്രസന്നമായ മുഖവും സൌരഭ്യമുള്ള അവയവങ്ങളും സൽപ്രവൃത്തികളിൽ ആസക്തിയും നല്ല വചനവും ആൾസ്വാധീനവും ധനവും ഉള്ള സ്ത്രീ ദൈവസത്വ എന്നു പറയപ്പെടുന്നു.

സംഗീതലീലാരതികാതിശാന്താ
സുഗന്ധിമാല്യാദിരതിശ്ശുഭാംഗീ

വിലാസിനീ നിർമ്മലചാരുവേഷാ
ഗന്ധർവ്വസത്വാ വനിതാ പ്രദിഷ്ടാ ൧൨

സാരം:—പാട്ടിലും കളികളിലും ആഗ്രഹവും ശാന്തശീലവും ഗന്ധമാല്യാദികളിൽ ആസക്തിയും നിർമ്മലങ്ങളായ അവയവങ്ങളും വിലാസചേഷ്ടയും ശുചിയായും മനോഹരമായും ഇരിക്കുന്ന വേഷത്തിൽ ആശയും ഉള്ള സ്ത്രീ ഗന്ധർവ്വസത്വ എന്നു പറയപ്പെടുന്നു.

അപേതലജ്ജാ മധുമാംസസക്താ
പീനസ്തനീ ചമ്പകഗൌരദേഹാ
രോഷാന്വിതാ സന്തതഭോഗവാഞ്ഛാ
പ്രോക്താ കവീന്ദ്രൈഃ ഖലു യക്ഷസത്വാ. ൧൩

സാരം:—ലജ്ജയില്ലായ്മയും മദ്യമാംസാദികളിൽ അഭിരുചിയും തടിച്ചുരുണ്ട മുലകളും ചമ്പകപ്പൂപോലെ മനോഹരമായ നിറത്തോടുകൂടിയ ദേഹവും സദാ കോപശീലവും സംഭോഗത്തിൽ സദാ ആസക്തിയും ഉള്ള സ്ത്രീ യക്ഷസത്വ എന്നു വിദ്വാന്മാർ പറയുന്നു.

ആതിത്ഥ്യസഖ്യാദിഷു ബദ്ധഭാവാ
സരാഗിണീ നിർമ്മലചിത്തവൃത്തിഃ
നാനാവ്രതൈരേതി നച പ്രയാസം
മനുഷ്യസത്വാ പരികീർത്തിതാ സാ ൧൪

സാരം:—അതിഥിസല്ക്കാരത്തിലും ചങ്ങാത്തംകൂടുന്നതിലും അത്യാഗ്രഹവും അനുരാഗവും പരിശുദ്ധമായ മനസ്സും വ്രതാദികൾ അനുഷ്ഠിക്കുന്നതിനു ക്ലേശമില്ലാത്ത ദേഹവും ഉള്ളവൾ മനുഷ്യസത്വസ്ത്രീ എന്നു പറയപ്പെടുന്നു.

ദുശ്ചാരിണീ കുത്സിതഭൂരിഭോജ്യാ
ഹൃഷ്ടാതിദുഷ്ടാ പരിതപ്തഗാത്രാ
ഖവ്ാതിരൂക്ഷാ സവികാരവക്ത്രാ
മാലിന്യയുക്താപി പിശാചസത്വാ. ൧൬

സാരം:—ദുന്നടത്തക്കാരിയും നിന്ദ്യങ്ങളായ വസ്തുക്കളെ അധികം ഭക്ഷിക്കുന്നവളും സന്തോഷം ദുഷ്ടത ഇവയോടുകൂടിയവളും ചൂടുപിടിച്ചതും വൊക്കംകുറഞ്ഞതും മാദ്ദവമില്ലാത്തതുമായ ശരീരമുള്ളവളും മനസ്സിലുള്ള വികാരങ്ങളേ മുഖംകൊണ്ടു പ്രകാശിപ്പിക്കുന്നവളും വൃത്തികെട്ടവളുമായ സ്ത്രീ പിശാചസത്വയാകുന്നു.

വ്യാകുലാഭ്രാന്തശീലാചസോത്ഥപാസം ബഹ്വശ്യംഭതേ
നിദ്രാസക്താചസതതംനാഗസത്വേതി ചോച്യതേ. ൧൭

സാരം:—ദുഃഖശീലം, ഓമ്മയില്ലായ്മ, ദീൎഘശ്വാസം, കൂടക്കൂടെയുള്ള കോട്ടുവാ, ഉറക്കക്കൂടുതൽ ഇവയെല്ലാമുള്ളവൾ നാഗസത്വയാകുന്നു.

ഉദ്വേഗം നിഷ്ഫലം കുയ്യാൽ നേത്രേ സംഭ്രാമയേന്മുഹുഃ
അതിക്ഷുധാത്താസതതം കാകസത്വേതി ചോച്യതേ. ൧൮

സാരം:—വൃഥാ പരിഭ്രമിച്ചു വ്യസനിക്കുകയും കൂടക്കൂടെ നേത്രങ്ങളെ ചലിപ്പിക്കുകയും എപ്പോഴും വിശപ്പുള്ളവളായിരിക്കുകയും ചെയ്യുന്ന സ്ത്രീ കാകസത്വയാകുന്നു.

അത്യന്തചപലായാതു സതതം ഭ്രാന്തലോചനാ
ദന്തസംഗരരക്താ ച കപിസത്വേതിതാം വിദുഃ ൧൯

സാരം:—ഏററവും ചാപല്യവും സദാ ചഞ്ചലങ്ങളായ കണ്ണുകളും ദന്തക്ഷതങ്ങളുടെ അടയാളമായ ചുവപ്പുനിറവും ഉള്ള സ്ത്രീ കപിസത്വയാകുന്നു.

സ്വഭാവദുഷ്ടവാക്യാ ച വിഷയാനേവചേഹതേ
അപേതരാഗാസ്സാനന്ദാഖരസത്വേതിതാസ് മൃതാ. ൧൯

സാരം:—പ്രകൃത്യാതന്നെ ചീത്തവാക്കുകളെ ഉപയോഗിക്കുന്നവളും ഭോഗാസക്തി മുഴുത്തവളും അനുരാഗമില്ലാത്തവളും ആനന്ദം അസ്തമിച്ചവളുമായ സ്ത്രീ ഖരസത്വയാകുന്നു.

ജാതിസത്വാദയോ യേത്ര നാരീണാമത്ര ഭാഷിതാഃ
പ്രധാനപ്രകൃതിജ്ഞേയാതേഷു സര്വേഷുപണ്ഡിതൈഃ ൨൦

സാരം:—സ്ത്രീകളെ സംബന്ധിച്ച ജാതിസത്വാദികളായ ചില ലക്ഷണങ്ങൾ ഇവിടെ പറയപ്പെട്ടു. എന്നാൽ ഇതിലെല്ലാം പ്രധാനമായിട്ടുള്ളതു പ്രകൃതി ഒന്നുമാത്രമാണെന്നും അതിനെ ആശ്രയിച്ചേ മററു ഗുണങ്ങൾ വരികയുള്ളൂ എന്നും പ്രത്യേകം ഓർക്കേണ്ടതാണ്.

## സ്ത്രീകളുടെ നാശഹേതു.

പിതൃഭവനനിവാസസ്സംഗതിഃ പുംശ്ചലീഭിഃ
പ്രവസനമപിഭർത്തുർവ്വാദ്ധകം സേർഷ്യതാ ച
വസതിരഥച പുംഭിർദ്ദുഷ്ടശീലൈരവശ്യം
ക്ഷതിരപി നിജ വൃത്തേർയ്യോഷിതാം നാശഹേതുഃ.

സാരം:—പിതൃഗൃഹത്തിലെ താമസവും ദുർവൃത്തകളായ സ്ത്രീകളോടുകൂടിയുള്ള സഹവാസവും ഭർത്താവിൻെറ വേർപാട്, വാദ്ധക്യം, ഈർഷ്യാധിക്യം ഇവയും ദുഷ്ടന്മാരായ പുരുഷന്മാർ വസിക്കുന്ന ഗൃഹത്തിലെ പാർപ്പും സ്ത്രീകൾക്കു വൃത്തിദോഷത്തെ ഉളവാക്കുകയും നാശഹേതുക്കളായിത്തീരുകയും ചെയ്യുന്നു.

## വൈരാഗ്യഹേതു.

കാൎപ്പണ്യാദതിമാനവേഗവിരഹോ-
ദ്വേഗാദിപാരുഷ്യതോ
മാലിന്യാൽ സമയാജ്ഞതാദിഭയത-
ശ്ശോകാച്ച ദാരിദ്ര്യതഃ
ഭൎത്തൄണാം തനുതാദിഭിശ്ച വപുഷാം
കാഠിന്യതശ്ശങ്കയാ
ദോഷാണാം ച വൃഥാ പ്രയാന്തി വനിതാ
വൈരാഗ്യമച്ചൈച്ചസ്സദാ. ൨൨

സാരം:—ഭൎത്താക്കന്മാർ ദയാശൂന്യന്മാരും ഭാൎയ്യമാരേക്കാൾ അധികമായ വേഗം മാനം ഇവയുള്ളവരും അധികവും വേർപെട്ടിരിക്കുന്നവരും വെറുപ്പ്, പരുഷത, വൃത്തികേട്, സമയജ്ഞാനമില്ലായ്മ, ദേഹത്തിന് അസാമാന്യമായ മെലിച്ചിൽ, എന്നവയോടു കൂടിയവരും ആയിരിക്കുക ഭയം ദുഃഖം ദാരിദ്ര്യം ഇവയിൽപെട്ടു വലയുക ദേഹത്തിനു കാഠിന്യക്കൂടുതലുണ്ടായിരിക്കുക സംശയം ജനിക്കുക വൃഥാ ദോഷാരോപണം ഏല്ക്കേണ്ടതായി വരിക ഇത്യാദി കാരണങ്ങളാൽ സ്ത്രീകൾ വിരക്തകളായിത്തീരുന്നു.

## വിരക്തലക്ഷണം.

നാതിപശ്യതി ഭൎത്താരം നോത്തരം സംപ്രയച്ഛതി
വിയോഗേ സുഖമാപ്നോതി സംയോഗേ ചാപി സീദതി
ശയ്യാമുപഗതാ ശേതേ വദനം മാർഷ്ടി ചുംബിതാ
തന്മിത്രൈൎദ്വേഷ്ടി മാനം ച വിരക്താ നാഭിവാഞ്ഛതി

സാരം:—വിരക്തയായ സ്ത്രീ ഭർത്താവിനെ അധിക നേരം നോക്കുകയോ ചോദ്യങ്ങൾക്ക് ഉത്തരം പറകയോ ചെയ്കയില്ല. ഭർത്തൃവിയോഗത്തിൽ സന്തോഷിക്കയും സംയോഗത്തിൽ ദുഃഖിക്കുകയുംചെയ്യുന്നു. ശയനഗൃഹത്തിൽ എത്തിയാലുടൻ കിടക്കുകയും ഭർത്താവു ബലാൽ ചുംബിക്കുന്നു എങ്കിൽ മുഖം തുടയ്ക്കുകയും ഭർത്തൃബന്ധുക്കളോടു സദാ വെറുപ്പു കാണിക്കുകയുംചെയ്യുന്നു. എല്ലാ കാര്യത്തിലും വിരക്തയായിരിക്കുന്ന ഇവൾ അഭിമാനത്തെയും വകവെയ്ക്കുന്നില്ല.

(അഥ പ്രീതിരുച്യതേ)

ഇനി പ്രീതിയെപ്പററി പറയുന്നു:—

നൈസർഗ്ഗികീ വിഷയജാ സമാ ചാഭ്യാസികീ തഥാ
ചതുർവിധേതി വിദ്വത്ഭിഃ ദമ്പത്യോഃ പ്രീതിരുച്യതേ. ൨൮

സാരം:—ഭാര്യാഭർത്താക്കന്മാർക്കുണ്ടാകുന്ന അനുരാഗം പ്രകൃത്യാ ഉണ്ടാകുന്നതായിട്ടും വിഷയങ്ങൾമൂലം ജനിക്കുന്നതായിട്ടും സമമായിട്ടും അഭ്യാസം മൂലം ലഭിക്കുന്നതായിട്ടും നാലുവിധമാണെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നു.

അഭ്യാസവിഷയാ സാമ്യാൽ ദാമ്പത്യോസ്സഹജാതയാ
സാന്ദ്രാ നിഗളഭൂതാ ച പ്രീതിർന്നൈസർഗ്ഗികീ മതാ. ൨൯

സാരം:—അഭ്യാസലഭ്യമായ അനുരാഗം ഭാര്യാഭർത്താക്കൾക്കു ചിരപരിചയംകൊണ്ടു തങ്ങളിൽ ജനിക്കുന്നതാണ്. തമ്മിൽ പിടിച്ചുകെട്ടിയതുപോലെ അത്യന്തം ദൃഢവും സ്നിഗ്ദ്ധവും ക്രമപ്രവൃദ്ധവുമായ പ്രീതി നൈസർഗ്ഗികമാകുന്നു.

മാലാചന്ദനഭോജ്യാദ്യൈൎവ്വിഷയൈൎവ്വൎദ്ധിതാ തു യാ
പ്രീതിൎവ്വിഷയജാസോക്താസമയോഗേസമാസ്മൃതാ. ൨൬

സാരം:—ഉദ്ദീപകങ്ങളായ മാല ചന്ദനം ഭോജ്യവസ്തുക്കൾ ഇതുകൾ മൂലം കൃത്രിമമായിട്ടുണ്ടാകുന്ന സ്നേഹം വിഷയജമാകുന്നു. സമയോഗംകൊണ്ടുണ്ടാകുന്ന പ്രീതി സമ എന്നു പറയപ്പെടുന്നു.

## ഭോജനാദിവ്യവസ്ഥ.

ഭോജനം ദ്വിഗുണംസ്ത്രീണാം ബുദ്ധിഃ കൃത്യേചതുൎഗ്ഗുണാ
നിശ്ചയഃഷൾഗ്ഗുണഃപുംഭ്യഃ കാമയോഗസ്തഥാഷ്ടധാ. ൨൭

സാരം—പുരുഷന്മാരെ അപേക്ഷിച്ചു സ്ത്രീകൾക്കു ഭക്ഷണം രണ്ടു ഗുണവും ബുദ്ധി നാലു ഗുണവും പ്രവൃത്തി നിശ്ചയം ആറു ഗുണവും കാമവികാരം എട്ടു ഗുണവുമാകുന്നു.

## യോനിസ്വരൂപം.

യോനിരഭ്യന്തരേ കാപി പത്മകിഞ്ജല്ക്കകോമളാ
കാപിസ്യാൽഗുഡികാകീൎണ്ണാകാചിദ്വലിചയാകുലാ ൨൮
ഗോജിഹ്വാഭാ ഖരസ്പൎശാ കാചിദഭ്യന്തരേ മതാ
പൂൎവ്വപൂൎവ്വതരാതാസുശ്രേഷ്ഠാജ്ഞേയാവിചക്ഷണൈഃ ൨൯

സാരം:—യോനി പല വിധത്തിലുണ്ട്. ചിലതു താമരയല്ലിപോലെ മൃദുവായ അന്തൎഭാഗത്തോടു കൂടിയതും ചിലതു ഗുളികാകൃതിയിലുള്ള മാംസഖണ്ഡങ്ങളോടു കൂടിയതും ചിലതു ഞൊറിച്ചിലുള്ള തൊലിയോടു കൂടിയതും ചിലതു പശുവിൻെറ നാക്കുപോലെ പരുപരുത്തതും ആകുന്നു. ഇവയിൽ മുമ്പു മുമ്പു പറഞ്ഞവ ശ്രേഷ്ഠങ്ങൾ ആണെന്നറിഞ്ഞുകൊൾക.

യോനിമദ്ധ്യസ്ഥിതാഹ്യേകാ കാമാങ്കുശസമാഹ്വയാ
ലിംഗേന ക്ഷോഭിതാ സൈവ മദവാരി നിരന്തരം. ൩൦

കാമാതപത്രാൽ സൃജതി സാസ്പന്ദ ഇതി കീൎത്ത്യതേ
വരാംഗരന്ധ്രാദൂൎദ്ധ്വം തു നാസികാഭം യദസ്തി തൽ. ൩൧

മദനച്ഛത്രമിത്യാഹുരാഢ്യം മദസിരാചയൈഃ
യോനിരന്ധ്രനാതിദൂരാൽപൂൎണ്ണചന്ദ്രാസ്തിനാസികാ. ൩൨

മനോജവാരിസമ്പൂൎണ്ണാ സ്ത്രീണാം തിഷ്ഠതി സൎവ്വദാ
തദ്വിസ്പൃഷ്ടാ ദ്രുതാ നാരീ പ്രോച്യതേ പൂൎവ്വസൂരിഭിഃ. ൩൩

സാരം:—യോനിയുടെ മദ്ധ്യത്തിൽ കാമാങ്കുശസമമായ ഒരു വസ്തു സ്ഥിതിചെയ്യുന്നു. ലിംഗംകൊണ്ട് അതിനെ മൎദ്ദനം ചെയ്യുമ്പോൾ മദനച്ഛത്രത്തിൽനിന്നു മദനജലത്തെ ആയതു വിസൎജ്ജിക്കുന്നു. ഇതിനേയാണു സ്പന്ദമെന്നു പറയുന്നത്. യോനിദ്വാരത്തിൽനിന്ന് അല്പം മുകളിലായി മൂക്കിനോട് ആകൃതിസാമ്യമുള്ള ഒരു വസ്തു ഉണ്ട്. ഇതു മദകാരണങ്ങളായ സിരകളെക്കൊണ്ടു ആവൃതമായിരിക്കുന്നു. ഇതിനേയാണു മദനച്ഛത്രമെന്നു പറയുന്നത്. യോനിദ്വാരത്തിൽനിന്ന് അധികം ദൂരെ അല്ലാത്ത ഒരു സ്ഥലത്തു പൂൎണ്ണചന്ദ്രനിഭമായും നാസികാതുല്യമായും മദനജലസമ്പൂൎണ്ണമായും ഇരിക്കുന്ന ഈ മദനച്ഛത്രത്തിൽ നിന്നാണു മദനജലം പുറപ്പെടുന്നു എന്നു മുൻപറഞ്ഞത്. മദനജലം സ്രവിച്ചു കഴിഞ്ഞാൽ സ്ത്രീ പരവശയായിത്തീരുന്നു. ഇതു പൂൎവ്വകാലത്തെ വിദ്ധന്മാരായ യോഗ്യന്മാരുടെ അഭിപ്രായമാകുന്നു.

(അല്പസാദ്ധ്യാ.)

രാഗാദിശ്രാന്തദേഹാ ചിരവിരഹവതീ
 മാസമാത്രപ്രസൂതാ
ഗൎഭാലസ്യാ ച നവ്യജ്വരയതതനുകാ
 ത്യക്തമാനാ പ്രസന്നാ
സ്നാതാ പുഷ്പാവസാനേ നവരതിസമയേ
 മേഘകാലേ വസന്തേ
പ്രായഃ സമ്പന്നരാഗാ മൃഗശിശുനയനാ
 സ്വല്പതസ്സാദ്ധ്യതേ സാ ൨൪

സാരം:—ആഗ്രഹം കൊണ്ടു ദേഹത്തിനു തളൎച്ച തട്ടിയവളേയും (ഇവിടെ 'രംഗാദി' എന്നു പാഠഭേദവും അതിന്നു നൃത്തം, കേളികൾ, ഉറക്കൊഴിവു മുതലായവയാൽ ദേഹം തളൎന്നവൾ എന്നു് അൎത്ഥവും സ്വീകരിക്കാം) ഭൎത്താവിൽനിന്നു വളരെ നാൾ വേർപെട്ടിരുന്നവളേയും പ്രസവിച്ചു് ഒരു മാസം മാത്രം ആയവളേയും ഗൎഭം മൂലമായ അലസതയോടുകൂടിയവളേയും പനിവന്നു ക്ഷീണിച്ച ശരീരത്തോടുകൂടിയവളേയും അഭിമാനമുപേക്ഷിച്ചു പെട്ടെന്നു പ്രസാദിച്ചവളേയും ഋതുവായിരുന്നു കുളിച്ചവളേയും ആദ്യമായി സംഭോഗം ചെയ്യുമ്പോഴും വൎഷകാലത്തും വസന്തകാലത്തും അനുരാഗാധിക്യത്തോടുകൂടിയവളേയും സ്വല്പമായ പ്രയത്നത്തോടുകൂടിയ സംഭോഗംകൊണ്ടു തൃപ്തിപ്പെടുത്താം.

കന്ദൎപ്പയുദ്ധേ പ്രഥമേല്പഭാവാ-
ച്ചിരേണ തൃപ്തിം വനിതാ ഭജന്തേ
. . . . . . . . . . . .

ശീഘ്രം ദ്വിതീയേ ധൃതഭൂരിഭാവാ
പുംസഃ ക്രമോയം വിപരീത ഉക്തഃ. ൩൭

സാരം:—ആദ്യത്തെ സംഭോഗത്തിൽ അല്പവേഗം മൂലം സ്ത്രീകൾക്കു വളരെ സമയംകൊണ്ടേ തൃപ്തി പ്രാപിക്കയുള്ളൂ. രണ്ടാമത്തേ സംഭോഗത്തിലാകട്ടെ, വേഗാധിക്യംകൊണ്ടു വേഗത്തിൽ തൃപ്തി അടയുന്നു. എന്നാൽ പുരുഷന്മാൎക്കു ഇതിന്നു നേരേ വിപരീതമായിട്ടാണു കണ്ടുവരുന്നത്.

## രതാഭിലാഷലക്ഷണം.

സംഗൃഹ്ണാത്യളകാൻ മുഹുഃസ്തനയുഗം വ-
സ്ത്രേണ സംഛാദയേൽ
ദന്തേനാപ്യധരം ദശേച്ച വിരമേൽ
സഞ്ജാതലജ്ജേക്ഷണാ
പ്രായശ്ചുംബതി ബാലകം നിജവപുഃ
സംമൃജ്യതേ ജൃംഭതേ
രത്യാഞ്ചാപി രുണദ്ധി പശ്യതി ച ദോ-
ൎമ്മൂലം ഹസത്യാദരാൽ ൩൮
ആലിംഗേൽ സ്വസഖീം പ്രിയം പ്രലപതി
പ്രത്യുത്തരം യാചതേ
പ്രവ്യക്തം ന ച ഭാഷതേ സ്മിതമുഖീ
വ്രീളാം വൃഥാ ധാരയേൽ
വ്യാജേനൈവ വിളംബതേ പ്രകുരുതേ
മൌലൌ ച കണ്ഡൂയനം
നാരീണാം സുരതസ്പൃഹാ ബുധജനൈഃ ൩൯
ജ്ഞേയേതി ഭാവസ്സദാ

സാരം.—കുറുനിരകളിൽ പിടിക്കുകയും മുലകളേ വസ്ത്രംകൊണ്ടു വീണ്ടും വീണ്ടും മറക്കുകയും ചുണ്ടു കടിക്കുകയും ലജ്ജാസമ്മിശ്രമായ നോട്ടത്തോടുകൂടി പുറകോട്ടു അല്പം ഒതുങ്ങുകയും കൊച്ചുകുട്ടികളേ ചുംബിക്കുകയും തന്നത്താൻ ശരീരത്തെ തിരുമ്മുകയും അകാരണമായി കോട്ടുവായിടുകയും വഴി മാറാതെ കണ്ടില്ലെന്നുള്ള ഭാവത്തിൽ നില്ക്കുകയും കക്ഷങ്ങളെ കൂടക്കൂടെ നോക്കുകയും കാരണംകൂടാതെ മന്ദഹസിക്കുകയും സഖീജനത്തേ ആലിംഗനം ചെയ്കയും ഇഷ്ടവാക്യങ്ങൾ പറകയും ഉത്തരം കിട്ടാതെ വിഷമിക്കുകയും അവ്യക്തമായി സംസാരിക്കുകയും പുഞ്ചിരി തൂകി വൃഥാ ലജ്ജനടിക്കുകയും ഒരു കാൎയ്യവുംകൂടാതെ നിന്ന നിലയിൽ തന്നെ വീണ്ടും നില്ക്കുകയും വൃഥാ തലചൊറിയുകയും ചെയ്യുന്ന സ്ത്രീകൾ സംഭോഗത്തിൽ ആശയുള്ളവരാകുന്നു എന്ന് ഈ ലക്ഷണങ്ങൾ കണ്ടു അറിയേണ്ടതാകുന്നു.

ഇങ്ങനെ അനംഗരംഗത്തിൽ സാമാന്യധൎമ്മനിരൂപണം
എന്ന നാലാംസ്ഥലം കഴിഞ്ഞു.



## പഞ്ചമസ്ഥലപ്രാരംഭഃ

### സ്ത്രീകളുടെ ദേശനിയമങ്ങൾ.

(മദ്ധ്യദേശത്തിങ്കലുള്ള സ്ത്രീകൾ)

വിചിത്രവേഷാ ശുചികൎമ്മദക്ഷാ
സുശില്പിനീ ദന്തനഖാദിരക്താ

മനോജസംഗ്രാമവിനോദരംഗാ
സ്യാന്മദ്ധ്യദേശേ പ്രഭവാ പുരന്ധ്രീ. ൫

സാരം:—മനോഹരമായ വേഷവും സൽക്കർമ്മങ്ങളിൽ സാമൎത്ഥ്യവും കൌശലശീലവും ചുവന്ന പല്ലു നഖം ഇവയും ഉള്ളവളും സംഭോഗത്തിന്നു കേളീരംഗവും ആയിരിക്കുന്ന സ്ത്രീ മദ്ധ്യദേശത്തിലുള്ളവളെന്നറിക.

(മാളവദേശത്തിലുള്ള സ്ത്രീകൾ.)

ഉപഭോഗകലാനുരാഗിണീ
ചിരസംഭോഗരതാ പ്രതോഷിണീ
കരഘാതനതുഷ്ടമാനസാ
വനിതാ മാളവദേശസംഭവാ. ൬

സാരം:—സംഭോഗകലകളിൽ താല്പൎയ്യവും സന്തോഷഭാവവും വളരെ നേരം നീണ്ടുനില്ക്കുന്ന സംഭോഗത്തിൽ ആഗ്രഹവും കൈകൊണ്ടുള്ള അടിയിൽ ആനന്ദമായ മനസ്സും ഉള്ള സ്ത്രീകൾ മാളവദേശത്തിൽ ഉണ്ടായവരാകുന്നു.

(അഭീരദേശത്തിലുള്ള സ്ത്രീകൾ)

അഭിഘാതരുചിൎവ്വിരജ്യതേ
നഖദന്തൈഃ പരിരംഭലാലസാ
ബഹുചുംബനഹാൎയ്യമാനസാ
വനിതാഭീരസമുത്ഭവാ സ്മൃതാ. ൭

സാരം:—കരാഘാതത്തിൽ ആഗ്രഹവും നഖക്ഷതം ദന്തക്ഷതം ഇവ ഏല്ക്കുന്നതിൽ സന്തുഷ്ടിയും ആ

ലിംഗനതാല്പൎയ്യവും ചുംബനാധിക്യംകൊണ്ടു് അപഹൃതമാകുന്ന മനസ്സും ഉള്ള സ്ത്രീകൾ ആഭീരദേശത്തിലുള്ളവരാകുന്നു.

(ലാടദേശത്തിലുള്ള സ്ത്രീകൾ.)

പരിരംഭണലോലുപാ രദ-
ക്ഷതഘാതൈർദ്രവമേതി സത്വരം
സുകുമാരതനുൎമ്മനോരമാ
സുരതേ നൃത്യതി ലാടസുന്ദരീ. ൪

സാരം:—ആലിംഗനം ചെയ്യുന്നതിൽ അത്യാസക്തകളായ ലാടദേശത്തേ സ്ത്രീകൾ ദന്തക്ഷതം കരാഘാതം ഇതുകൾ ഏററു കാമപരവശകളായിത്തീരുന്നു. ഇവർ സുന്ദരഗാത്രിമാരും മനസ്സിനിണങ്ങിയവരും ക്രീഡയിൽ സന്തോഷാധിക്യത്താൽ നൃത്തം തുള്ളുന്നുവോ എന്നു തോന്നത്തക്കവണ്ണം വൎത്തിക്കുന്നവരുമാകുന്നു.

(കൎണ്ണാടകം, ആന്ധ്രം ഈ ദേശത്തിങ്കലുള്ള
സ്ത്രീകൾ.)

മൃദ്വീ ദുരാചാരരതാ വഹന്തി
രതാൎത്തിമുച്ചൈരതി നമ്മദക്ഷാ
ത്രപാവിഹീനാതിമനോഹരാംഗീ
സ്യാദാന്ധ്രകൎണ്ണാടഭവാ പുരന്ധ്രീ. ൫

സാരം:—മൃദുവായ യോനിയും ദുരാചാരങ്ങളിൽ ആസക്തിയും അത്യധികമായ സംഭോഗാൎത്തിയും ലജ്ജയില്ലായ്മയും മികച്ച സൌന്ദൎയ്യവും ഉള്ളവരാണു് ആ

സ്ത്രദേശത്തിലെയും കർണ്ണാടകദേശത്തിലെയും സ്ത്രീകൾ.

(കോസലദേശത്തുള്ള സ്ത്രീകൾ.)

നിതാന്തകണ്ഡൂതിയുതസ്മരാലയാ
ദ്രവന്തി ചണ്ഡധ്വജഘാതനാച്ചിരം
രതിപ്രയോഗേ ചതുരാശ്ച യോഷിതഃ
പ്രകീർത്തിതാഃ കോസലരാഷ്ട്രസംഭവാഃ

സാരം:—സർവ്വദാ ചൊറിച്ചിലോടുകൂടിയ യോനിയും പ്രചണ്ഡമായ ലിംഗംകൊണ്ടു വളരെ നേരത്തെ ഘാതത്താൽ മാത്രം ദ്രവിക്കുന്ന സ്വഭാവവും സംഭോഗകലകളിൽ സാമർത്ഥ്യവും ഉള്ളവരായ സ്ത്രീകൾ കോസലരാജ്യത്തിൽ ജനിച്ചവരാണ്.

(പാടലീപുത്രം, മഹാരാഷ്ട്രം ഈ ദേശത്തിങ്കലുള്ള സ്ത്രീകൾ.)

ഈഷദ്ധാസമനോഹരാശ്ച നിതരാം
സാക്ഷേപവാഗ്വിഭ്രമാ
നിർല്ലജ്ജാശ്ചപലാഃ കലാസു കുശലാ
ഗാഢാനുരാഗാന്വിതാഃ
നാര്യഃ പാടലിപുത്രജാ അപി മഹാ-
രാഷ്ട്രോത്ഭവാസ്സന്തതം
നാനാവേഷവിശേഷഭാവരസികാ-
സ്സങ്കീർത്തിതാഃ പണ്ഡിതൈഃ

സാരം:—മന്ദഹാസംകൊണ്ടു ശോഭിക്കുന്നവരും ആക്ഷേപവാക്കുകളെക്കൊണ്ടും വിലാസങ്ങളെക്കൊണ്ടും

ന്യരുടെ മനസ്സിളക്കുന്നവരും ലജ്ജയില്ലാത്തവരും ചാപല്യമുള്ളവരും കലാവിദ്യകളിൽ സാമർത്ഥ്യമുള്ളവരും ഉറച്ച അനുരാഗത്തോടുകൂടിയവരും പലപ്രകാരത്തിലുള്ള വേഷവിശേഷങ്ങളിലും ഭാവങ്ങളിലും രസികത്വമുള്ളവരും ആകുന്നു പാടലീപുത്രത്തിലേയും മഹാരാഷ്ട്രത്തിലേയും സ്ത്രീകൾ എന്നത്രെ പണ്ഡിതന്മാരുടെ അഭിപ്രായം.

(വംഗം, ഗൌഡം ഈ ദേശത്തുള്ള സ്ത്രീകൾ.)

കുസുമമൃദുശരീരാ ചുംബനാലിംഗനാദൌ
ബഹുതരധൃതഭാവാ ക്രൂരചേഷ്ടാ വിരക്താ
വിഷമവിശിഖയുദ്ധെ സ്തോകവേഗാ പുരന്ധ്രീ
ഭവതി തരളനേത്രാ വംഗജാ ഗൌഡജാ ച. വൃ

സാരം:—പൂപോലെ മൃദുവായ ശരീരമുള്ളവരും ചുംബനം ആലിംഗനം മുതലായവയിലുള്ള രസംമൂലം അനേകവിധഭാവങ്ങളെ കൈക്കൊള്ളുന്നവരും ക്രൂരചേഷ്ടകളില്ലാത്തവരും സംഭോഗത്തിൽ അല്പവേഗവും ഇളകിക്കൊണ്ടിരിക്കുന്ന കണ്ണുകളും ഉള്ളവരും ആണു വംഗദേശത്തേയും ഗൌഡദേശത്തേയും സ്ത്രീകൾ.

(ഉല്ക്കലദേശത്തുള്ള സ്ത്രീകൾ)

വിപരീതരതാഭിലാഷിണീ
ഗതലജ്ജാ നഖദാനതോഷിണീ
നിതരാമനുരാഗശാലിനീ ൻ
മദനാർത്താ കഥിതേയമുല്ക്കലീ.

സാരം:—ഉപരിസുരതത്തിൽ ആശയും ലജ്ജയില്ലായ്മയും നഖക്ഷതങ്ങൾ ഏല്ക്കുന്നതിൽ സന്തോഷവും

അത്യധികമായ അനുരാഗശീലവും കാമപാരവശ്യവും ഉള്ളവർ ഉല്കലദേശത്തെ സ്ത്രീകളാണ്.

(കാമരൂപദേശത്തുള്ള സ്ത്രീകൾ)

പ്രിയംവദാ കോമളദേഹവല്ലീ
ഭൃശം ദ്രവന്തി സ്മരകേളിരംഗേ
വിലാസദക്ഷാ പ്രചുരാനുരാഗാ
സ്യാൽ കാമരൂപപ്രഭവാ പുരന്ധ്രീ. ൧൦

സാരം:—പത്ഥ്യംപറയുന്ന ശീലവും മനോഹരമായ ദേഹവും സംഭോഗത്തിൽ അതിവേഗം ദ്രവിക്കുന്ന പ്രകൃതിയും വിലാസസാമത്ഥ്യവും അനുരാഗാധിക്യവും ഉള്ളവർ കാമരൂപത്തിലെ സ്ത്രീകളാകുന്നു.

(വനവാസദേശത്തുള്ള സ്ത്രീകൾ)

നിജദോഷവിഗോപനേ രതാ
പരദോഷഗ്രഹണേഷു തല്പരാ
വനിതാ വനവാസസംഭവാ
ദൃഢദേഹാ പരികീൎത്തിതാ ബുധൈഃ ൧൧

സാരം:—സ്വന്തദോഷങ്ങളെ മറച്ചുവെക്കുന്നതിലും അന്യരുടെ ദോഷങ്ങളെ ഗ്രഹിക്കുന്നതിലും താല്പൎയ്യവും ഉറച്ച ശരീരവുമുള്ള സ്ത്രീകളാണു വനവാസദേശത്തുള്ളവർ.

(ഗുജ്ജരദേശത്തുള്ള സ്ത്രീകൾ)

ഉപഭോഗരതാ സുലോചനാ
ലഘുസംഭോഗവിധിപ്രതോഷിണി

ശുഭവേഷധരാ വിചക്ഷണാ
കഥിതേയം ഖലു ഗുജ്ജരീ ബുധൈഃ. ൧൨

സാരം:—സംഭോഗാസക്തിയും വിശേഷമായ കണ്ണുകളും ലാഘവമായ സംഭോഗംകൊണ്ടു സന്തോഷിക്കുന്ന സ്വഭാവവും ശുഭമായ വേഷധാരണവും സാമത്ഥ്യവും ഉള്ളവൾ ഗുജ്ജരദേശക്കാരിയാകുന്നു.

(സിന്ധു, അവന്തി, ബാൽഹീകം ഈ ദേശത്തുള്ള സ്ത്രീകൾ.)

പ്രചണ്ഡവേഗാ ബഹുകഷ്ടസാദ്ധ്യാ-
സ്സകോപവത്യശ്ചലദൃഷ്ടിപാതാഃ
ഭവന്തി ദുഷ്ടാഃ ഖലു സിന്ധുജാതാഃ
അവന്തിബാൽഹീകഭവാശ്ച നാര്യ്യഃ. ൧൩

സാരം:—സിന്ധു, അവന്തി, ബാൽഹീകം ഈ ദേശങ്ങളിലെ സ്ത്രീകൾ സംഭോഗത്തിൽ പ്രചണ്ഡമായ വേഗമുള്ളവരും അത്യധികം പ്രയാസപ്പെട്ടാൽ മാത്രം തൃപ്തിയടയുന്നവരും കോപിനികളും ഉറയ്ക്കാത്ത നോട്ടത്തോടുകൂടിയവരും ദുഷ്ടശീലകളുമാകുന്നു.

(തീരഭുക്തദേശത്തുള്ള സ്ത്രീകൾ)

നാനോപഭോഗരസികാ രതിരാഗദക്ഷാ
പ്രോൽഫുല്ലപത്മനയനാ പ്രിയഗാഢരാഗാ
കന്ദർപ്പദർപ്പപരിദീപനഭാവശീലാ
ജ്ഞേയാ ബുധൈസ്സുരതിഃ ഖലു തീരഭുക്താ. ൧൪

സാരം:—പലവിധമായ സംഭോഗങ്ങളിൽ ആഗ്ര

ഹവും സംഭോഗത്തിലും അനുരാഗത്തിലും സാമത്ഥ്യവും വികസിച്ച താമരപ്പൂപോലെ മനോഹരമായ കണ്ണുകളും ഭത്താവിൽ അതിസ്നേഹവും കാമാവേശത്തെ വദ്ധിപ്പിക്കുന്നതിനുള്ള പാടവവും മന്ദമായ സംഭോഗവും ഉള്ള സ്ത്രീ തീരഭുക്തദേശക്കാരിയാകുന്നു.

(പുഷ്പപുരം, ചേരിതിലംഗം ഈ ദേശത്തുള്ള സ്ത്രീകൾ.)

സംഭോഗശിക്ഷാകുശലാസ്സലജ്ജാഃ
പ്രിയോപഭോഗാ അതിചണ്ഡവേഗാഃ
മനോരമാഃ പുഷ്പപുരപ്രസൂതാഃ
സ്ത്രീരംഗനാശ്ചേരിതിലംഗജാശ്ച. ൫൮

സാരം:—സംഭോഗത്തിൽ അതിസാമത്ഥ്യവും ലജ്ജയും സുഖാസക്തിയും സംഭോഗത്തിൽ അതിചണ്ഡമായ വേഗവും മനസ്സിനെ സന്തോഷിപ്പിക്കുന്ന ശീലവും ഉള്ള സ്ത്രീകൾ പുഷ്പപുരം ചേരിതിലംഗം ഈ ദേശങ്ങളിൽ ജനിച്ചവരാകുന്നു.

(മലയം, ദ്രാവിഡം, സൌവീരം ഈ ദേശത്തുള്ള സ്ത്രീകൾ.)

മൃദ്വ്യഃ സുവാചോ ലല്പഭോഗസാദ്ധ്യാ-
സ്സസാഹസാ വീതഭയത്രപാശ്ച
സമാനരൂപാ ദ്രവിഡപ്രജാതാ-
സ്സൌവീരഭേദേ മലയേ ച നാര്യഃ. ൫൯

സാരം:—മൃദുശരീരവും നല്ല വാക്കും അല്പസംഭോഗംകൊണ്ടു തൃപ്തിയും സാഹസബുദ്ധിയും ഭയവും നാണ

വും ഇല്ലാത്ത സ്വഭാവവും ഒരേവിധം സൌന്ദൎയ്യവും ഉള്ളവരാണു മലയം ദ്രാവിഡം സൌവീരം ഈ ദേശങ്ങളിലെ സ്ത്രീകൾ.

(കാംബോജം, പൌണ്ഡ്രം ഈ ദേശത്തുള്ള സ്ത്രീകൾ.)

നഖാദിവിന്യാസകലാവിഹീനാ-
സ്സംഭോഗസമ്മൎദ്ദനജാതതോഷാഃ
സ്വഭാവതോ ദുഷ്ടതമാഃ പ്രചണ്ഡാഃ
കാംബോജപൌണ്ഡ്രപ്രഭവാഃ പുരന്ധ്ര്യഃ. ൧൭

സാരം:—നഖക്ഷതാദികലാവിലാസങ്ങളിൽ അജ്ഞകളും ശക്തിയേറിയ സംഭോഗംകൊണ്ടു മാത്രം സന്തോഷിക്കുന്നവരും സ്വഭാവേന ദുഷ്ടകളും പ്രചണ്ഡവേഗമുള്ളവരുമാണ് കാംബോജപൌണ്ഡ്രദേശങ്ങളിലെ സ്ത്രീകൾ.

(പൎവ്വതം, ഗാന്ധാരം, കാശ്മീരം, മ്ലേച്ഛം ഈ ദേശത്തുള്ള സ്ത്രീകൾ.)

ദുൎഗ്ഗന്ധിഗാത്രാ ലഘുഭോഗതുഷ്ടാ-
സ്സംചുംബനാലിംഗനഭാവഹീനാഃ
മ്ലേച്ഛാംഗനാഃ പൎവ്വതജാശ്ച നാൎയ്യോ
ഗാന്ധാരകാശ്മീരഭവാസ്തഥൈവ. ൧൮

സാരം:—ദുൎഗ്ഗന്ധമുള്ള ദേഹവും അല്പസംഭോഗത്തിൽ അഭിരുചിയും ആലിംഗനചുംബനാദികളിൽ അജ്ഞതയും ഉള്ളവരാണു പൎവ്വതം, ഗാന്ധാരം, കാശ്മീരം, മ്ലേച്ഛം, ഈ ദേശങ്ങളിൽ ജനിച്ച സ്ത്രീകൾ.

ജാത്ര്യാദിസാമ്യമിതി തത-ത്ത ഏവ യസ്ത
ജ്ഞാത്വാ നരഃ സകലകാമകലാപ്രവീണഃ
സന്തോഷയേച്ച സതതം സുരതപ്രയോഗേ
പ്രാണൈസ്സമത്വമുപയാതി സ കാമിനീനാം. ൧൯

സാരം:— ജാതിഭേദം മുതലായവയുടെ പരമാത്ഥ്യം ഇപ്രകാരമിരിക്കുന്നു എന്നുള്ള വസ്തുത മനസ്സിലാക്കീട്ടു കാമകലാകുശലനായിരിക്കുന്ന പുരുഷൻ തന്നോടു സാമ്യമുള്ള സ്ത്രീയെ കണ്ടുപിടിച്ച സന്തോഷിപ്പിച്ച് അവളോടുകൂടി രമിച്ചാൽ രണ്ടു കൂട്ടക്കും പരമാനന്ദമുളവാകുന്നതാണ്.

ഇങ്ങിനെ അനംഗരംഗത്തിൽ ദേശധമ്മനിരൂപണം
എന്ന അഞ്ചാംസ്ഥലം കഴിഞ്ഞു.

---

## ഷഷ്ഠസ്ഥലപ്രാരംഭഃ.

---

### വിവാഹാദ്യുദ്ദേശം.

വിദ്യാശൌയ്യവിവേകധൈയ്യസഹിതേ
ശുദ്ധേ ച ധമ്മസ്ഥിതേ
വിഖ്യാതേ ധനധാന്യവൈഭവയുതേ
ജാതാ സമാനേ കുലേ
കന്യാ ദോഷവിവജ്ജിതാ ഗുണവതീ
സഭ്രാതൃകാ സുന്ദരീ
സത്ഭിശ്ശാസ്ത്രവിധാനതഃ സ്മരകലാ-
യോഗാ വിവാഹ്യാ സദാ. ൧

സാരം:—വിദ്യ, ശൌൎയ്യം, വിവേകം, ധൈൎയ്യം, ബുദ്ധി, ധൎമ്മം, കീൎത്തി, ധനം, ധാന്യം ഇതുകളോടുകൂടിയും സമാനമായും ഇരിക്കുന്ന കുലത്തിൽ ജനിച്ചവളും ദോഷങ്ങളില്ലാത്തവളും ഗുണങ്ങളുള്ളവളും സുന്ദരിയും ഭ്രാതാക്കളോടുകൂടിയവളും കാമകലായോഗ്യയും ആയ കന്യക വിവാഹത്തിന്നു തക്കവളാണെന്നു ശാസ്ത്രാനുസാരം വിദ്വാന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു.

## കന്യകാലക്ഷണം.

നീലാംഭോരുഹപത്രകാന്തിരധവാ
സ്വൎണ്ണപ്രഭാ സുന്ദരീ
ഭൃംഗീനീലശിരോരുഹാ ശശിമുഖീ
സാരംഗശാബേക്ഷണാ,
സ്യാദസ്യാസ്തിലജപ്രസൂനസദൃശീ
നാസാ സുദന്താവലീ
സുശ്രോത്രാ പികഭാഷിണീ ജലജവൽ
ഗ്രീവാധ ബിംബാധരീ. ൧

ചക്രാദ്യങ്കിതശോണപാണിചരണാ
ക്ഷാമോദരീ സൽസ്തനീ
രംഭാസ്തംഭമനോഹരോരുയുഗളാ
ശ്രോണ്യാ ബൃഹത്യാന്വിതാ
നാഭിശ്ചൈവ സുനിമ്നഗാ ഗജഗതി-
ൎല്ലാന്താല്പനിദ്രാന്വിതാ
ശീലാഢ്യാ സുകുമാരികാ നരവരൈഃ
കന്യാ വിവാഹ്യാ ശുഭാ. ൨

സാരം:—നീലത്താമരയുടേയോ സ്വർണ്ണത്തിന്റേയോ നിറവും സൌന്ദൎയ്യവും കരിവണ്ടുകളെപ്പോലെ കറുത്ത തലമുടിയും ചന്ദ്രതുല്യമായ മുഖവും മാൻകുട്ടിയുടെ കണ്ണുപോലെയുള്ള കണ്ണുകളും എള്ളുംപൂവിനു സദൃശമായ മൂക്കും മനോഹരമായ പല്ലും ചെവികളും കുയിൽനാദവും ശംഖതുല്യമായ കഴുത്തും തൊണ്ടിപ്പഴംപോലെ ചുവന്ന ചുണ്ടും ചക്രം മുതലായ രേഖകളോടുകൂടി ചുവന്ന കൈകാലുകളും കൃശമായ ഉദരവും അല്പഭക്ഷണവും വാഴപോലെ മനോഹരമായ തുടകളും തടിച്ച ജഘനവും കുഴിഞ്ഞ പൊക്കിൾച്ചുഴിയും മദയാനയുടെ നടപ്പും ശാന്തഭാവവും അല്പമായ ഉറക്കവും ആരും മാനിക്കത്തക്ക ശീലവും കൌമാരപ്രായവും ഉള്ള കന്യക വിവാഹത്തിന്നു യോഗ്യയാകുന്നു.

## കന്യാദൂഷണം.

ക്രൂരാ പിംഗലകേശലോചനവതീ
 ഖൎവ്വാതിദീൎഘാ കൃശാ
ലംബോഷ്ഠീ പൃഥുകന്ധരാതിബഹുളക്
 ശ്യാമാധരാ ദന്തുരാ
വാചാലാ വിഷമസ്തനീ ദ്രുതഗതി-
 ശ്ശുഷ്ക്കഭ്രുവാഃ കോപിനീ
രുക്ഷാ പല്ലവജിഹ്വികാതികഠിനാ
 സശ്മശ്രുകാ ലോമശാ. ൪
നിദ്രാശോകവതീ സദാഘ ചലനേ
 യസ്യാഃ പ്രകമ്പേധരാ

ഹാസ്യേ ചാപി തരംഗിതൌ പ്രഭവതോ
ഗണ്ഡൌ ഭൃശം ചഞ്ചലാ
അംഗുഷ്ഠാദധികാ ഭവേത്തദുപഗാ
പാദേ തഥാനാമികാ
യസ്യാ നോ ധരണീം സ്പൃശേദഥ ഭവേ-
ന്മദ്ധ്യാ തു ഹീനാഗ്രകാ ൫
അജ്ഞാ സാ ഗിരിയക്ഷഭൃത്യഹനദീ-
നക്ഷത്രസംജ്ഞാ ച യാ
പ്രൌഢാരോഹസമന്വിതാ ച ശബള-
ഭ്രൂവല്ലരീ നിസ്രൂപാ
ഗണ്ഡൌ കൂപയുഗാന്വിതൌ വിദധതീ
ഹീനാധികാംഗീ തഥാ
ദുശ്ശീലാ ച വിവാഹകർമ്മണി സദാ
ത്യാജ്യാംബലാ പണ്ഡിതൈഃ ൬

സാരം:—ക്രൂരസ്വഭാവവും ചെമ്പിച്ച തലമുടിയും കണ്ണും നീളം കുറഞ്ഞു മെലിഞ്ഞ ശരീരവും നീളംകൂടിയതും തടിച്ചതുമായ കഴുത്തും കറുത്തു തടിച്ചു തൂങ്ങിയ ചുണ്ടും അതിഭക്ഷണവും എപ്പോഴും സംസാരിച്ചുകൊണ്ടിരിക്കുന്ന ശീലവും സമങ്ങളല്ലാത്ത മുലകളും വേഗത്തിലുള്ള നടപ്പും മുറംപോലെ ഇരിക്കുന്ന ചെവികളും സദാ കോപഭാവവും തളിരുപോലെ ഇരിക്കുന്നതും പരുപരുത്തതും കഠിനവുമായ നാക്കും മീശയും രോമങ്ങളുടെ ധാരാളതയും എപ്പോഴും ഉറക്കവും ദുഃഖഭാവവും ഭൂമി കുലുങ്ങത്തക്ക നടയും ചിരിക്കുമ്പോൾ ഇളകിമറിയുന്ന കവിൾത്തടങ്ങളും കാലിൽ പെരുവിരലിനെക്കാൾ നീളം കൂടിയ അ

ണിവിരലും അതുതന്നെ നിലത്തു തൊടാത്തയും രോഗവും ചെമ്പിച്ച പുരികങ്ങളും നാണമില്ലാത്തയും പവ്വതങ്ങൾ വൃക്ഷങ്ങൾ നദികൾ നക്ഷത്രങ്ങൾ മുതലായവയുടെ പേര് അറിഞ്ഞുകൂടാത്തയും കവിൾത്തടത്തിൽ ചുഴികളും അവയവങ്ങൾക്കു കൂടുതലോ കുറവോ ഉള്ള ശരീരവും ദുസ്സ്വഭാവവും ഉള്ള സ്ത്രീയെ ഒരുകാലത്തും വിവാഹം ചെയ്തുകൂടാ എന്നാണ വിദ്വാന്മാർ പറയുന്നത്.

## ജാമാതാവിൻെറ ലക്ഷണം.

വിദ്യാശൌയ്യധനാശ്രയോ ഗുണനിധിഃ
ഖ്യാതോ യുവാ സുന്ദരഃ
സാചാരസ്സുകുലോത്ഭവോ മധുരവാ-
ഗ്ദാതാ ദയാസാഗരഃ
ഭോഗീ ഭൂരികുടുംബഭാക് സ്ഥിരമതിഃ
പാപാത്തിഹീനോ ബലീ
ജാമാതാ പരികീത്തിതഃ കവിവരൈ-
രേവം വിധസ്സമഃ ൧

സാരം:—വിദ്യ, ശൌയ്യം, ധനം, ഗുണം, സൌന്ദയ്യം ആചാരനിഷ്ഠ, കുലശ്രേഷ്ഠത, നല്ല വാക്കു, ദാനശീലം, ദയ, സുഖാനുഭവശിലം, സ്ഥിരബുദ്ധി, പാപത്തിൽ ഭീതി, ബലം ഇവ ഉള്ളവനും ബന്ധുമിത്രാദി സമ്പന്നനും ആയുള്ള യുവാവു പുത്രിയുടെ ഭത്താവായിത്തീരുന്നതിനു യോഗ്യനാകുന്നു.

## ജാമാതാവിൻെറ ദോഷം.

വൃദ്ധോ ദുവ്യസനോ ദയാവിരഹിതോ
രോഗീ മഹാപാപവാൻ

ഷണ്ഡാ ദുഷ്ടകുലോത്ഭവശ്ച പിശുനോ
ദ്യൂതേ നിബദ്ധസ്പൃഹഃ
ദാരിദ്ര്യഃ കൃപണോതിചഞ്ചലമതി-
ർന്നിത്യം പ്രവാസീ ക്ഷണി
ഭിക്ഷുഃ സ്നേഹവിവർജ്ജിതസ്സുമതിഭിഃ
കാര്യോപരോ നേദൃശഃ.
വൃ

സാരം:—വാർദ്ധക്യം, അതിയായ വ്യസനം, ദയയി ല്ലായ്മ, രോഗം, മഹാപാപം, നപുംസകത്വം, ലുബ്ധ്, ചൂതുകളിയിൽ അതിതാല്പര്യം, ദാരിദ്ര്യം, ദുഷ്ടത, അ സ്ഥിരബുദ്ധി, അധികവും അന്യദേശവാസം, അതിവേ ഗം, സന്യാസം, സ്നേഹമില്ലായ്മ ഇവയുള്ളവനും, ഹീനകു ലത്തിൽ ജനിച്ചവനും ആയവനെ പുത്രീഭർത്താവായി വ രിക്കരുതെന്നാത്രേ വിദ്വാന്മാർ പറയുന്നത്.

## പരസ്ത്രീഗമനനിഷേധം.

ആയുഃക്ഷതിർവ്വിഫലതാപ്യപഹാസ്യതാ ച
നിന്ദാർത്ഥഹാനിലഘുതാ വിഗതിഃ പരത്ര
സ്യാദേവ യദ്യപി രതേന പരാംഗനാനാം
പ്രാഹുസ്തഥാപ്യനഘമിത്യപി കാരണേന.
൯

സാരം:—ആയുസ്സിന്റെ നാശവും ഫലശൂന്യതയും സകലരുടേയും നിന്ദയും ആക്ഷേപവും അർത്ഥഹാനിയും വിലയില്ലായ്മയും പരലോകഗതിക്കു വിഘ്നവും പരസ്ത്രീഗ മനംമൂലമുണ്ടാകും. ഇതു മഹാപാപവുമാകുന്നു. അതി നാൽ ഇതിങ്കലുള്ള ആഗ്രഹത്തെ ഉപേക്ഷിക്കണം.

ലങ്കേശ്വരോ ജനകജാഹരണേന ബാലീ
താരാപഹാരകഥയാപ്യഥ കീചകാദ്യഃ

പാഞ്ചാലികാഹരണതോ നിധനം ജഗാമ
തച്ചേതസാപി പരദാരരതിന്ന കാംക്ഷേൽ. ൧൦

സാരം:---ജാനകിയെ അപഹരിച്ചതുകൊണ്ടു ലങ്കാധിപനായ രാവണനും, താരയെ സ്വീകരിച്ചതുകൊണ്ടു ബാലിയും, പാഞ്ചാലീഹരണംമൂലം കീചകനും നാശം പ്രാപിച്ചു. ആകയാൽ പരസ്ത്രീഗമനം മനസ്സിൽ നിരൂപിക്കപോലും ആരും ചെയ്യരുത്.

ദൃഷ്ടിപ്രേമ പുനർഭ്രമോഥ മനസി
പ്രോക്തോഥ സങ്കല്പകോ
നിദ്രാച്ഛിത്തിരതശ്ശരീരതനുതാ
ലജ്ജാവിനാശസ്തതഃ
വൈരാഗ്യം വിഷയേഷ്വഥോ നിഗദിതേ
ഉന്മാദമൂർച്ഛേ തതോ
മൃത്യുഃ സ്യാദിതി പണ്ഡിതൈഃ സ്മരദശാ
ഉക്താ ദശൈവ ക്രമാൽ. ൧൧

സാരം:—എപ്പോഴും കാണണമെന്നുള്ള ആഗ്രഹം, മനസ്സിന്നുണ്ടാകുന്ന ഭ്രമം, സങ്കല്പം, നിദ്രയില്ലായ്മ, ദേഹശോഷണം, ലജ്ജയില്ലാതെയാവുക, വിഷയങ്ങളിൽ താല്പര്യമില്ലായ്മ, ഉന്മാദം, മൂഛ്ര, മരണം ഇങ്ങിനെ കാമവിദ്ധയാലുണ്ടാകുന്ന അവസ്ഥാഭേദങ്ങൾ പത്തു വിധത്തിലാണ്.

ഉർവ്വശീസുരതചിന്തയാ യയൌ
സംക്ഷയം കില പുരൂരവാ നൃപഃ
രക്ഷണായ നിജജീവിതസ്യ തൽ
സംഭജേൽ പരവധൂന്ന കാമതഃ. ൧൨

സാരം:—പണ്ടു പുരൂരവസ്സെന്ന രാജാവു് ഉൎവ്വശിയ ല്ലുള്ള പ്രേമാധിക്യം നിമിത്തം നാശം പ്രാപിച്ചു. ആയതു കൊണ്ടു ജീവിതരക്ഷ ചെയ്യുന്നതിനായിട്ടെങ്കിലും പര സ്ത്രീകളിലുള്ള ആഗ്രഹത്തെ എല്ലാവരും ഉപേക്ഷിക്കേ ണ്ടതാണു്.

നാരീ ചോന്നതയൌവനാഭിലഷിതം
കാന്തം ന ചേദാപ്നുയാ-
ദുന്മാദം മരണം ച വിന്ദതി തദാ
കന്ദൎപ്പസമ്മോഹിതാ
സഞ്ചിന്ത്യേതി സമാഗതാം പരവധൂം
രത്യൎത്ഥിനീം സ്വേച്ഛയാ
ഗച്ഛേൽ കാപി ന സൎവ്വദാ സുമതിമാ-
നിത്യാഹ വാത്സ്യായനഃ. ൫൩

സാരം:—ഉന്നതയൌവനപ്രാപ്തയായ ഒരു സ്ത്രീ ഇ ച്ഛാനുരൂപനായ ഭൎത്താവിനെ ലഭിയ്ക്കായ്കനിമിത്തം തനി ക്കു് ഉന്മാദമോ മരണംതന്നെയോ സംഭവിച്ചേക്കാമെന്നു ഭയപ്പെട്ടു കാമപരവശയായി സംഭോഗവാഞ്ഛയോടുകൂ ടി സ്വയം വന്നു് അതിന്നായി പ്രാൎത്ഥിക്കുമ്പോൾ അപ്ര കാരമുള്ള സ്ത്രീയെ ഒരു പ്രാവശ്യം ബുദ്ധിമാനായ പുരു ഷനു സ്വീകരിക്കാമെന്നും അല്ലാതെ എപ്പോഴും ഇപ്രകാ രം പാടില്ല എന്നും കാമശാസ്ത്രപ്രണേതാവായ വാത്സ്യാ യനമഹൎഷി പറഞ്ഞിരിക്കുന്നു.

## അഗമ്യകളായ സ്ത്രീകൾ.

കന്യാ പ്രവ്രജിതാ സതീ രിപുവധൂ-
ൎമ്മിത്രാംഗനാ രോഗിണീ

ശിഷ്യാ ബ്രാഹ്മണവല്ലഭാഥ പതിതോ-
ന്മത്താ ച സംബന്ധിനി
വൃദ്ധാചാര്യവധൂശ്ച ഗർഭസഹിതാ
ജ്ഞാതാ മഹാപാപിനീ
പിംഗാ കൃഷ്ണതമാ സദാ ബുധജനൈ-
സ്ത്യാജ്യാ ഇമാ യോഷിതഃ. ൫൪

സാരം:—കന്യക, ബ്രഹ്മചാരിണി, പതിവ്രത, ശത്രുസ്ത്രീ, ബന്ധുസ്ത്രീ, രോഗിണി, ശിഷ്യ, ബ്രാഹ്മണഭാര്യ, പതിത, ഉന്മാദമുള്ളവൾ, അടുപ്പമുള്ളവൾ, വൃദ്ധ, ഗുരുപത്നി, ഗർഭിണി, അറിയാത്തവൾ, മഹാപാപിയായിട്ടുള്ളവൾ, ഇരുനിറമുള്ളവൾ, ഏററവും കറുത്തവൾ ഇവരെ ആരേയും ബുദ്ധിമാന്മാർ ഒരിക്കലും സ്വീകരിച്ചുകൂടാത്തതാകുന്നു.

## ദൂത്യം.

മാലാകാരവധൂസ്സഖീ ച വിധവാ
ധാത്രീ നടീ ശില്പിനീ
സൈരന്ധ്രീ പരഗേഹികാഥ രജകീ
ദാസീ ച സംബന്ധിനീ
ബാലാ പ്രവ്രജിതാ ച ഭിക്ഷുവനിതാ
തക്രാദിവിക്രേയികാ
അന്യാ കാരുവധൂർവ്വിദഗ്ദ്ധപുരുഷൈഃ
പ്രേഷ്യാ ഇമാ ദൂതികാഃ. ൫൫

സാരം:—മാലകെട്ടുകാരൻെറ സ്ത്രീ, സഖി, വളത്തമ്മ, നാടകക്കാരി. ചിത്രകാരിണി, വിധവ, അന്യഗൃ

ഹത്തിൽ ജോലി ചെയ്തു താമസിക്കുന്നവൾ, പതിവായി വീട്ടു തെണ്ടി നടക്കുന്നവൾ, വെളുത്തേടത്തി, വേലക്കാരി, സംബന്ധമുള്ളവൾ, ബാലസ്ത്രീ, ബ്രഹ്മചാരിണി, സന്യാസിനി, തൈരുകാരി, ആശാരിസ്ത്രീ, ഇങ്ങനെയുള്ളവരെയാണ സമൎത്ഥന്മാരായ പുരുഷന്മാർ ദൂതിന്നായി അയക്കേണ്ടതു്.

## സുഖസാദ്ധ്യലക്ഷണം.

നിൎല്ലജ്ജാ വിധവാ കലാസു കുശലാ
    ഗോഷ്ഠീപരാ ദുൎഭഗാ
ക്ലീബസ്ഥൂലകഠോരഖാ ബഹുജര-
    വൈരൂപ്യഭാഗ്യാ തു യാ
ദ്വാരാവസ്ഥിതിശീലികാതിചപലാ
    വന്ധ്യാ മഹാപാപിനി
പ്രത്യഗ്രാ തരുണീ മഹാവിരഹിണീ
    സാദ്ധ്യാ സുഖേനാംഗനാ.   ൧൩

സാരം:—ലജ്ജയില്ലാത്തവളും വിധവയും കലകളിൽ സാമൎത്ഥ്യമുള്ളവളും സദസ്സുകളിൽ ചേരാൻ താല്പൎയ്യമുള്ളവളും ഏററവും ദുഷ്ടയായിട്ടുള്ളവളും നപുംസകത്വമുള്ളവളും കഠിനങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയവളും വളരെ വയസ്സു ചെന്നു വൈരൂപ്യം സംഭവിച്ചവളും എപ്പോഴും പടി കാത്തു നില്ക്കുന്നവളും ചാപല്യമുള്ളവളും മഹാപാപിയും പ്രസവിക്കാത്തവളും പുതുതായി താരുണ്യത്തെ പ്രാപിച്ചവളും വളരെ നാൾ വിരഹിണിയായി കഴിച്ചുകൂട്ടിയവളും സുഖസാദ്ധ്യകളാകുന്നു.

## അനുരാഗിണീലക്ഷണം.

ലജ്ജാവശേനാഭിമുഖം ന പശ്യേൽ
പാദേന ഭൂമിം വിലിഖേൽ സ്ഥിതാ ച
വ്യനക്തി ഗാത്രം കുരുതേ ച ഹാസ്യം
ദൃഷ്ട്വാ കരാബ്ജം നയനേ പിദധ്യാൽ. ൧൦

സാരം:—ലജ്ജകൊണ്ടു നേരെ നോക്കാതിരിക്കയും നില്ക്കുന്നിടത്തു നിന്നു പാദംകൊണ്ടു ഭൂമിയിൽ വരയ്ക്കുകയും ദേഹം കൌശലത്തിൽ കാണിക്കയും ചിരിക്കുകയും കൈകളെ നോക്കുകയും കണ്ണു പൊത്തിക്കളകയും ചെയ്യുന്നവൾ അനുരാഗിണി എന്നറിക.

മിഷേണ പൃഷ്ടാ സ്ഫുടമേവ വാക്യം
ശനൈർവ്രജേച്ചാനുസരോ വ്രജന്തീ
വിലോക്യതേ വ്യാജകഥാപ്രസംഗാ-
ദ്യച്ചൈവ്ദേൽ സ്വേപാപരി ദശ്യന്തീ. ൧൧

സാരം:—വ്യാജകല്പിതമായ വാക്യത്തെ സ്പഷ്ടമായി ഉച്ചരിച്ചുകൊണ്ടു പതുക്കെ അടുത്തു ചെല്ലുകയും അനുസരണഭാവം നടിക്കുകയും ഓരോ കെട്ടുകഥകൾ പറഞ്ഞു തിരിഞ്ഞുനോക്കുകയും മുകളിൽ എന്തോ കണ്ടതുപോലെ സ്വാഭിലാഷവൃത്തിയ്ക്കു ഉതകത്തക്കവണ്ണം ഉച്ചത്തിലുച്ചരിക്കുകയും ചെയ്യുന്നവൾ അനുരാഗിണിയാകുന്നു.

തന്മിത്രവർഗ്ഗേ പ്രണയം വിദധ്യാ-
മിത്യാദിവാർത്താമസകൃച്ച പൃച്ഛേൽ
കതി സ്ത്രീയോസ്യാലയഗാസ്സ്വരൂപാഃ
കസ്യാമയം പ്രേമദൃശം ച ധത്തേ. ൧൨

സാരം:—അദ്ദേഹത്തിൻെറ ബന്ധുജനങ്ങളിൽ സ്നേഹമുള്ളവളായിരിക്കാമെന്നു പല പ്രാവശ്യം പറകയും വീട്ടിലുള്ള എത്രയോ സുന്ദരികൾ പ്രേമവതികളായിരിക്കുന്നു എന്നും അവരിലാരിലെങ്കിലും അദ്ദേഹം സ്നേഹമുള്ളവനായിത്തീരേണ്ടുമെന്നും വിചാരിക്കുകയും ചെയ്യുന്നവൾ അനുരാഗിണിയാകുന്നു.

ഗൃഹ്ണാതി ദൃഷ്ട്വാ സുകുചം കരേണ
പ്രസ്ഫോടയേദംഗുലികാഃ സംജൃംഭാ
ഭൂഷാവിഹീനാ ന ദദാതി തസ്യൈ
ന ദർശനം യാചിതമപ്യജസ്രം. ൨൦

സാരം:—മുലമുകളിൽ നോക്കുകയും അവയെ കൈകൊണ്ടമത്തുകയും വിരലുകളിൽനിന്നു ഞൊട്ട വിടുകയും കോട്ടുവായിടുകയും ആഭരണങ്ങൾ ഒന്നും ഉപയോഗിക്കാതിരിക്കുകയും വളരെ നേരം യാചിച്ചാൽ മാത്രം കാണാൻ അനുവദിക്കയും ചെയ്യുന്ന സ്വഭാവമുള്ളവൾ അനുരാഗിണിയാകുന്നു.

പുഷ്പാദിനാ ഘ്നന്തി തഥാതിതാരം
സങ്കാശയേന്മാർഷ്ടി ഭുജം കരേണ
വ്യാജേന ഗച്ഛേത്സദനം കരാംഘ്രി-
വക്ത്രേഷു ലമ്മാംബു വഹേദ്വിലോക്യ. ൨൧

സാരം:—പുഷ്പങ്ങളെക്കൊണ്ടു് എറിയുകയും കക്ഷങ്ങളെ കാണിക്കുകയും മറയ്ക്കുകയും കാരണംകൂടാതെ ഗൃഹത്തിലേക്കു കയറിപ്പോകയും കൈ കാൽ ഇവ നോക്കുകയും മുഖം വിയർക്കുകയും ചെയ്യുന്നവൾ അനുരാഗിണി എന്നറിക.

ഇത്യാദിചിഹ്നേന ച രാഗയുക്താം
ജ്ഞാത്വാ വിദഗ്ദ്ധാം മൃഗശാബികാക്ഷീം
സംപ്രേഷയേത്താം പ്രതി നിൎവ്വിശങ്കം
ദൂതീം ത്വരം കാമകലാപ്രവീണാം ൨൨

സാരം:—മേൽ പറയപ്പെട്ട അടയാളങ്ങളെക്കൊണ്ടെല്ലാം ഒരു സ്ത്രീ അനുരാഗമുള്ളവളെന്നറിഞ്ഞാൽ അ പ്രകാരമുള്ള സുന്ദരിയുടെ അടുക്കലേക്കു കാമശാസ്ത്രവിദഗ്ദ്ധയായ ദൂതിയെ യാതൊരു സംശയവുംകൂടാതെ വേഗത്തിൽ അയയ്ക്കാം.

## ദുസ്സാദ്ധ്യലക്ഷണം.

ഭൎത്തൃസ്നേഹവതീ ദൃഢൈകവനിതാ
പ്രേമ്ണാ വിഹീനാ ഭൃശം
സേൎഷ്യാ ഭൂരിസുതാ ത്രപാതരുയുതാ
ഗൎവ്വാതിഭീതാ സ്ഥിതാ
പ്രായേണാൎത്ഥവതീ തഥാ പരജനാ-
ലാപേ വിരക്താ സദാ
നില്ലോഭാ വ്യഭിചാരകൎമ്മണി ബുധൈ-
ൎദ്ദുഃഖേന സാദ്ധ്യാസ്മൃതാ. ൨൩

സാരം:—ഭൎത്താവിൽ അതിയായ സ്നേഹമുള്ളവളും ഉറപ്പുള്ളവളും ഏകവനിതയായിട്ടുള്ളവളും എപ്പോഴും സ്നേഹമില്ലാത്തവളും ഈൎഷ്യയോടുകൂടിയവളും വളരെ മക്കളുള്ളവളും ലജ്ജിതയും വലിപ്പം നടിക്കുന്നവളും അധികം ഭയമുള്ളവളും ലോഭമില്ലാത്തവളും വ്യഭിചാരപ്രവൃത്തിയിൽ ഉൾപ്പെടുന്നതു പ്രയാസമാകുന്നു.

## നിന്ദ്യസ്ഥാനാവസരങ്ങൾ.

വഹ്നിബ്രാഹ്മണപൂജ്യവർഗ്ഗനികടേ
നദ്യാഞ്ച ദേവാലയേ
ദുർഗ്ഗാദൌ ച ചതുഷ്പഥേ പരഗൃഹേ-
രണ്യേ ശ്മശാനേ ദിവാ
സംക്രാന്തൌ ശശിസംക്ഷയേഥ ശരദി
ഗ്രീഷ്മേ ജ്വരാർത്തൌ വ്രജേൽ
സന്ധ്യായാഞ്ച പരിശ്രമേഷു സുരതം
കുർയ്യാന്ന വിദ്വാൻ ക്വചിൽ. ൨൪

സാരം:—ബ്രാഹ്മണർ, മററു പൂജ്യന്മാർ ഇവരുടേയും അഗ്നി നദി ഇവയുടേയും അടുക്കലും ദേവാലയം പർവ്വതം നാൽക്കവലപ്പെരുവഴി അന്യഗൃഹം കാടു ശ്മശാനം ഇതുകളിലും പകലും സംക്രാന്തി കറുത്തവാവു ശരൽക്കാലം വേനൽക്കാലം ഈ സമയങ്ങളിലും ജ്വരം വന്നിരിക്കുമ്പോഴും ക്ഷീണിച്ചിരിക്കുമ്പോഴും സന്ധ്യാസമയങ്ങളിലും സംഭോഗം ചെയ്യരുതാത്തതാകുന്നു.

## വിഹിതപ്രദേശങ്ങൾ.

വിസ്തീർണ്ണേ ലളിതേ സുധാധവളിതേ
ചന്ദ്രാദിനാലംകൃതേ
രമ്യേ പ്രോന്നതചത്വരേഗുരുമഹാ-
ധൂപാദിപുഷ്പാന്വിതേ
സംഗീതാംഗവിരാജിതേ സ്വഭവനേ
ദീപപ്രഭാഭാസുരേ
നിശ്ശങ്കം സുരതം യഥാഭിലഷിതാം
കുർയ്യാത്സമം കാന്തയാ. ൨൫

സാരം:—വിസ്താരമേറിയതും മനോഹരവും വെള്ള ക്കമ്മായം തേച്ചു മിനുക്കീട്ടുള്ളതും ചന്ദ്രികാപ്രശോഭിത വും മനസ്സിന്നിണങ്ങിയതും ഉന്നതങ്ങളായ ചത്വരങ്ങളോ ടു കൂടിയതും അകിൽ മുതലായ സുഗന്ധദ്രവ്യങ്ങളിട്ടു പുക ച്ചിട്ടുള്ളതും പുഷ്പങ്ങളാൽ അലംകൃതവും സംഗീതാദിക ളോടുകൂടിയതും ദീപപ്രഭകൊണ്ടു ഭാസുരവുമായിരിക്കുന്ന സ്വഭവനത്തിങ്കൽ സംശയംകൂടാതെയും ആഗ്രഹത്തിന്നു തക്കവണ്ണവും കാന്തയോടുമൊരുമിച്ചു സംഭോഗം ചെ യ്യണം.

ഇങ്ങനെ അനംഗരംഗത്തിൽ വിവാഹാദ്യുദ്ദേശ
മെന്ന ആറാംസ്ഥലം കഴിഞ്ഞു.

## സപ്തമസ്ഥലപ്രാരംഭഃ.

---

## ബാഹ്യസംഭോഗവിധാനം.

മതിമാനുപഭോഗപൂൎവ്വകം
സുരതം സംവിദധീത കാന്തയാ
പരിരംഭണമേവ പണ്ഡിതൈഃ
പ്രഥമം തത്ര നിഗദ്യതേഷ്ടധാ ൧

സാരം:—ബുദ്ധിമാനായിരിക്കുന്നവൻ ഉപഭോഗ ത്തോടുകൂടെ വേണം സംഭോഗം ചെയ്യാൻ. അതിൽ പ രിരംഭണംതന്നെ എട്ടുവിധമെന്നു പറയപ്പെടുന്നു.

(എട്ടു പരിവേഷ്ടനങ്ങൾ)

വൃക്ഷാധിരൂഢം തിലതണ്ഡുലാഖ്യം
ലാലാടികം ജാഘനവിദ്ധകാഖ്യൌ
ഊരൂപഗൂഢാഹ്വയദുഗ്ദ്ധനീരേ
തച്ചാഷ്ടമം തൽപരിവേഷ്ടിതം സ്യാൽ. ൨

സാരം:—വൃക്ഷാധിരൂഢം, തിലതണ്ഡുതം, ലാലാടികം, ജാഘനം, വിദ്ധകം, ഊരൂപഗൂഢം, ക്ഷീരനീരം, പരിവേഷ്ടിതം ഇങ്ങനെ ആലിംഗനം എട്ടു വിധത്തിലാകുന്നു.

(വൃക്ഷാധിരൂഢലക്ഷണം)

ചരണകമലമേകേനാംഘ്രിണാക്രമ്യ ഭർത്തു-
സ്ത്വപരപദസരോജേനാശ്രയന്തി തദ്ദൂരു
തരുമിവ ഭുജവല്ല്യാപീഡ്യ ചുംബേന്നതാംഗി
കഥിതമിഹ മുനീന്ദ്രൈസ്തദ്ധി വൃക്ഷാധിരൂഢം. ൩

സാരം:—സ്ത്രീ പുരുഷന്റെ ഒരു പാദത്തിൽ ചവിട്ടിയും മറേറപാദം തുടകളുടെ മീതേക്കൂടെ ചുററിയും കൈകളേക്കൊണ്ടു നല്ലവണ്ണം കെട്ടിപ്പിടിച്ചു ചുംബിച്ച് ആലിംഗനംചെയ്യുന്നതിന്നു വൃക്ഷാധിരൂഢമെന്നു പറയുന്നു. ഇതിൽ രണ്ടുപേരും നില്ക്കുയാണു ചെയ്യുന്നത്.

(തിലതണ്ഡുലലക്ഷണം)

ഭുജഗൂഢ്യവിപര്യയം മിഥോ
ഘടയേദ്യന്നിധനം സുനിശ്ചലം
തിലതണ്ഡുലസംജ്ഞിതം തദാ
പരിരംഭം കഥയന്തി സൂരയഃ. ൪

സാരം:—സ്ത്രീപുരുഷന്മാർ കൈകളും ഗുഹ്യപ്രദേശവും തമ്മിൽ ചേർത്തും മാററിയും പിന്നെയും ചേർത്തും ആലിംഗനം ചെയ്യുന്നതിനു തിലതണ്ഡുലമെന്നു പേർ പറയുന്നു.

(ലാലാടികലക്ഷണം)

മിഥോലലലാടാക്ഷികപോലവക്ത്ര-
ഹൃൽബാഹുവല്ലീ മിഥുനം ഘടേച്ച
രസാതിരേകാദ്ദൃഢി നിസ്തുലം യൽ
ലാലാടികം തൽ പ്രവദന്തി സന്തഃ ൫

സാരം:—നെററി, കണ്ണ്, കവിൾത്തടം, മുഖം, നെഞ്ചു്, കൈ ഇവ അന്യോന്യം നല്ലവണ്ണം ചേരത്തക്കവിധത്തിൽ പ്രേമാധിക്യത്തോടെ ചെയ്യുന്ന ലാലാടികമെന്ന ആലിംഗനവിധി രസാധിക്യംകൊണ്ടു നിസ്തുല്യമാണെന്നു പറയപ്പെടുന്നു.

(ജാഘനലക്ഷണം)

ജഘനപരിസരസ്ഥം ശ്രോണിദേശം സ്വഭർത്തു-
ർന്നിജഭുജലതികാഭ്യാം ഗാഢമാലിംഗ്യ രാഗാൽ
ലുളിതവസനകേശാ ചുംബനം യത്ര കുര്യാൽ
സ്ഫുടമിവ പരിരംഭം ജാഘനം തം വദന്തി. ൬

സാരം:—യോനിപ്രദേശവും അതുപോലെതന്നെ ലിംഗപ്രദേശവും ഒന്നായിച്ചേർത്തും വസ്ത്രവും തലമുടിയും അഴിഞ്ഞും കൈകളെക്കൊണ്ടു ദൃഢമായി കെട്ടിപ്പിടിച്ചു ചുംബനം ചെയ്യുന്നതു ജാഘനം.

(വിദ്ധകലക്ഷണം)

സ്ഥിതം പതിം മീലിതനേത്രയുഗ്മം
പശ്ചാൽ പ്രവിദ്ധ്യേദ്വനിതാ കുചാഭ്യാം
ഗൃഹ്ണാത്യസൌ താമപി വിദ്ധകാഖ്യ-
മാലിംഗനം തന്മുനിഭിഃ പ്രദിഷ്ടം. ൧

സാരം:—കണ്ണടച്ചുകൊണ്ടിരിക്കുന്ന ഭർത്താവിനെ സ്ത്രീ കുചങ്ങൾ ചേർത്ത് ആലിംഗനം ചെയ്കയും അവൻ അവളേയും അപ്രകാരം തന്നെ പുണരുകയും ചെയ്യുന്നതിന്നു വിദ്ധകം എന്നു പറയുന്നു.

(ഊരൂപഗൂഢലക്ഷണം)

ഉദ്ദാമകാമോന്മഥിതാംഗനായാ
ഊരുദ്വയം സ്വോരുയുഗേന യത്ര
ആപീഡയേൽ കാന്ത ഉദീരിതം ത-
ദ്ദൂരൂപഗൂഢം പരിരംഭണം ഹി. ൨

സാരം:—കാമപാരവശ്യത്താൽ പുരുഷൻ സ്ത്രീയുടെ തുടകളെ തന്റെ തുടകളേക്കൊണ്ടു നല്ലവണ്ണം അമക്കിപ്പിടിച്ച് ആലിംഗനം ചെയ്യുന്നതിന് ഊരൂപഗൂഢം എന്നു പറയുന്നു.

(ക്ഷീരനീരലക്ഷണം)

അധൈകതല്പേ പതിസമ്മുഖസ്ഥാ
കാന്താ സമാലിംഗതി യത്ര ഗൂഢം
മിഥഃ പ്രവേശം കുരുതേ നിജാംഗൈഃ
സ്യാൽ ക്ഷീരനീരം പരിരംഭണം തൽ ൩

സാരം:— ഒരേ തല്പത്തിൽ സ്ത്രീപുരുഷന്മാർ അഭിമുഖമായി ഇരുന്നുകൊണ്ട് ഒരേ ദേഹമോ എന്നു തോന്നത്തക്കവണ്ണം അത്രമാത്രം മുറുകെ പുണരുന്നതിനു ക്ഷീരനീരം എന്നു പേർ പറയുന്നു.

(പരിവേഷ്ടിതലക്ഷണം)

വല്ലീവ വൃക്ഷം സരളാംഗയഷ്ടിം
പതിം സമാലിംഗതി യത്ര കാന്താ
ചുംബേച്ച രാഗാൽ കൃതമന്ദസിൽക്കാ
പ്രോക്തം ബുധൈസ്തൈഃ പരിവേഷ്ടിതം തൽ ൧൦

സാരം:—വള്ളി വൃക്ഷത്തെയെന്നപോലെ സ്ത്രീ പുരുഷനെ ചുററിപ്പിടിച്ചു പുണരുകയും സ്നേഹപൂർവ്വം ചുംബിക്കുകയും സിൽക്കാരം പുറപ്പെടുവിക്കുകയും ചെയ്യുന്നതിനു പരിവേഷ്ടിതം എന്നു പറയപ്പെടുന്നു.

(ചുംബനഭേദങ്ങൾ)

അധരാക്ഷികപോലമസ്തകേ
വദനാന്തസ്തനയുഗ്മകന്ധരേ
വിഹിതാനി പദാനി പണ്ഡിതൈഃ
പരിരംഭാദനു ചുംബനസ്യ ഹി. ൧൧

സാരം:— ചുണ്ട്, കണ്ണ്, കവിൾത്തടം, തല, വായ്, മുല, കഴുത്ത് ഈ അംഗങ്ങൾ ആലിംഗനാനന്തരം ചുംബനംചെയ്യാനുള്ള സ്ഥാനങ്ങളാകുന്നു എന്നു വിദ്വാന്മാർ പറയുന്നു.

കക്ഷായുഗം മന്മഥമന്ദിരഞ്ച
നാഭേശ്ച മൂലം സ്മരലോലചിത്താഃ
ചുംബന്തി നാൎയ്യോ നിജ ദേശസാമ്യാ-
ന്നാത്ര്യന്തതശ് ചുംബനരീതിരേഷാ. ൮൨

സാരം:—കാമപരവശകളായ സ്ത്രീകൾ തങ്ങളുടെ ദേശസാമ്യം ഹേതുവായിട്ടു കക്ഷങ്ങൾ, ഗുഹ്യപ്രദേശം, നാഭിമൂലം ഇവയേയും ചുംബിക്കുന്നു. എന്നാൽ ഇതു് അധികംപേരിലും കണ്ടുവരുന്ന രീതിയല്ലതാനും.

(ചിളിതചുംബനം)

നാരീമുഖാന്തേ വദനം സ്വകീയം
സമാനയേദ്യത്ര ബലേന കാന്തഃ
സാ നൈവ ചുംബേദതികോപയുക്താ
സ്യാച്ചുംബനം തൽ ചിളിതാഭിധാനം. ൮൩

സാരം:—പുരുഷൻ ബലം പ്രയോഗിച്ചു സ്ത്രീയുടെ മുഖത്തിനു സമീപം തന്റെ മുഖം കൊണ്ടുചെല്ലുകയും എന്നാൽ സ്ത്രീ കോപംനിമിത്തം ചുംബിക്കാതിരിക്കുകയും ചെയ്യുന്നതിന്നു ചിളിതം എന്നു പറയുന്നു.

(സ്ഫുരിതചുംബനം)

യദി തസ്യ നിവേശ്യ വക്ത്രകേ
നിജവക്ത്രം പരിചുംബിതാധരം
ന പിബേദബലാ തദാനനം
സ്ഫുരിതാഖ്യം കില ചുംബനം തദാ. ൮൪

സാരം:—സ്ത്രീ തന്റെ മുഖത്തെ പുരുഷന്റെ മുഖത്തിനോടു ചേൎത്തു് അധരത്തെ ചുംബിക്കുകയും അധര

പാനം ചെയ്യാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അതിന്നു സ്ഫുരിതം എന്നു പേർ.

(ഘണ്ടികാഖ്യചുംബനം)

കരേണ കാന്തസ്യ നിമീല്യ നേത്രേ
ജിഹ്വാം മുഖാന്തർവിനിധായ യത്ര
ചുംബേദ്ധി ലോലാ പരിമീലിതാക്ഷീ
തൽ ഘണ്ടികാഖ്യം കവയോ വദന്തി. ൧൪

സാരം:—സ്ത്രീ തന്റെ കൈകൊണ്ടു പുരുഷന്റെ കണ്ണുകളെ പൊത്തുകയും കണ്ണടച്ചുകൊണ്ടു തന്റെ നാക്ക് അവന്റെ വായിൽ വയ്ക്കുകയും ചെയ്തുകൊണ്ട് അനുരാഗാധിക്യത്താൽ ചുംബിക്കുന്നതിന്നു ഘണ്ടികാഖ്യം എന്നു പേർ പറയുന്നു.

(തിര്യക്ചുംബനം)

കരേണ കാന്താചിബുകം ഗൃഹീത്വാ
ദശേൽ പതിഃ പശ്ചിമഭാഗവർത്തി
പ്രിയാധരം യത്ര തു തിര്യഗാഖ്യം
പ്രോക്തം കവീന്ദ്രൈഃ ഖലു ചുംബനന്തൽ. ൧൫

സാരം:—ഭർത്താവു ഭാര്യയുടെ ഇടത്തുഭാഗത്തു സ്ഥിതിചെയ്തു താടിയെല്ലിൽ പിടിക്കുകയും അധരങ്ങളെ കടിക്കുകയും ചെയ്തു ചുംബിക്കുന്നതിന്നു തിര്യക് എന്നു പേർ.

(ഉത്തരോഷ്ഠചുംബനം)

ദന്തൈർഗൃഹീത്വാ മദനാർത്തിലോലാ-
ധരം വിചുംബ്യാശു വദേൽ സ ഭർത്തുഃ

കാന്താ തദീയം കഥിതം മുനീന്ദ്രൈ-
രിത്യുത്തരോഷ്ഠം പരിചുംബനം ഹി. ൫൭

സാരം:—മദനപരവശയായ ഭാൎയ്യ ഭൎത്താവിൻെറ അധരങ്ങളേ ബലാൽക്കാരേണ ദന്തങ്ങളേക്കൊണ്ടു കടിയ്ക്കുകയും പലതും പറകയും ചെയ്തുകൊണ്ടു ചുംബിയ്ക്കുന്നതിന് ഉത്തരോഷ്ഠം എന്നു പേരു പറയുന്നു.

(പണ്ഡിതസംജ്ഞക ചുംബനം)

ആദായ ദന്തച്ഛദമാശ്രു യത്നാൽ
കരാംഗുലീസമ്പുടകേന നാരീ
ജിഹ്വാഗ്രദേശേന ഘട്ടയേദ്ദശേച്ച
തച്ചുംബനം പണ്ഡിതസംജ്ഞകാഖ്യം. ൫൮

സാരം:—സ്ത്രീ പുരുഷൻെറ അധരത്തെ വിരൽകൊണ്ടു പിടിച്ചു നാക്കിൻെറ അററത്തോടു ചേൎക്കുകയും കടിയ്ക്കുകയും ചെയ്തു ചുംബിയ്ക്കുന്നതിനു പണ്ഡിതസംജ്ഞകം എന്നു പേർ.

(അനുവക്ത്രം, സംപുടം, ഈ ചുംബനങ്ങൾ)

പ്രിയാധരം സ്വാധരസംപുടേന
പിബേൽ പതിസ്സാപി തഥൈവ ഭൎത്തുഃ
തൽ സമ്പുടാഖ്യന്ത്വനുവക്ത്രസംജ്ഞം
സ്യാൽ കേളിജിഹ്വാനനതസ്തഥൈവ. ൫൯

സാരം:—ഭാൎയ്യയുടെ അധരത്തെ ഭൎത്താവും ഭൎത്താവിൻെറ അധരത്തേ ഭാൎയ്യയും അന്യോന്യം പാനം ചെയ്തു ചുംബിയ്ക്കുന്നതിനു സമ്പുടമെന്നും അനുവക്ത്രമെന്നും പറയപ്പെടുന്നു.

(പ്രതിബോധചുംബനം)

സംപ്രാപ്തനിദ്രാം രഹസി സ്വകാന്താം
ചിരം ഗതശ്ചുംബതി യത്ര ഭത്താ
പ്രോക്തം കവീന്ദ്രൈഃ പ്രതിബോധസംജ്ഞം
തച്ചുംബനം സവ്വരസാതിരേകം ൨൦

സാരം:—ഉറങ്ങിക്കിടക്കുന്ന തന്റെ ഭായ്യയെ ഭത്താവു വളരെ നേരം ചുംബിക്കുന്നു എങ്കിൽ ആയതു സവ്വരസപ്രധാനമായ പ്രതിബോധമെന്ന പേരോടുകൂടിയതാകുന്നു.

(സമൌഷ്ഠചുംബനം)

അധരോഷ്ഠയുഗേന കാമിനീ
പതിവക്ത്രോഷ്ഠയുഗം സ്വജിഹ്വയാ
പരിപീഡ്യ വിചുംബ്യ നൃത്യതീ
കഥിതം തദ്ധി സമൌഷ്ഠസംജ്ഞിതം. ൨൧

സാരം:—ചുണ്ടുകളെക്കൊണ്ടും നാക്കുകൊണ്ടും സ്ത്രീ ഭത്താവിന്റെ മുഖാധരങ്ങളെ ഉത്സാഹത്തോടെ ബലാൽ ചുംബിക്കുന്നതിന്നു സമൌഷ്ഠചുംബനം എന്നു പറയുന്നു.

## നഖദാനവിധി.

ഗ്രീവാകരോരുജഘനസ്തനപൃഷ്ഠകക്ഷ-
ഹൃൽപാശ്വഗണ്ഡവിഷയേ നഖരാ നരൈസ്സ്യുഃ
മാനേ നവീനസുരതേ വിരഹേ പ്രവാസേ
ദ്രവ്യക്ഷയേ ച വിരതൌ ച സദാ പ്രയോജ്യാഃ ൨൨

സാരം:—അഭിമാനംകൊണ്ടു മദിച്ചിരിക്കുന്ന അവസരത്തിലും ആദ്യസംഭോഗത്തിലും വിരഹാവസ്ഥയിലും ദേശാന്തരഗമനത്തിലും ദ്രവ്യനാശത്തിലും വിരതിയിലും പുരുഷന്മാർ കഴുത്ത്, കൈയ്, തുട, ജഘനം, മുല, പുറം, കക്ഷം, ഹൃദയം, ഇരുവശം, കവിൾത്തടം മുതലായ സ്ത്രീകളുടെ സ്ഥാനങ്ങളിൽ നഖക്ഷതങ്ങൾ ഉണ്ടാക്കേണ്ടതാണ്.

നിരുക്ഷതാ നിർമ്മലതോജ്ജ്വലത്വം
വർദ്ധിഷ്ണുതാ ച സ്ഥിരിതത്വമേവ
അമാർദ്ദവഞ്ചേതി ഗുണാ നഖാനാം
ബുധൈഃ ഷഡുക്താ നഖരപ്രസംഗേ. ൨൩

സാരം:—പരുപരുപ്പില്ലായ്മ, നൈർമ്മല്യം, ഉജ്ജ്വലത്വം, വർദ്ധമാനമായ അവസ്ഥ, സ്ഥിരിതത്വം, മാർദ്ദവമില്ലായ്മ ഇങ്ങനെ ആറു ഗുണങ്ങൾ നഖങ്ങളെപ്പററി വിദ്വാന്മാർ പറയുന്നു.

(ക്ഷുരിതലക്ഷണം)

അവ്യക്തരേഖാകൃതരോമഹർഷം
സമർപ്പിതം ഗണ്ഡകുചാധരേഷു
യൽ കർമ്മ സമ്പൂർണ്ണനഖപ്രഭൃതം
വിജ്ഞാസ്തദേവ ക്ഷുരിതം വദന്തി. ൨൪

സാരം:—ക്ഷതങ്ങൾ അധികം ഏല്പിക്കാതേയും രോമാഞ്ചമുണ്ടാകത്തക്കവിധത്തിലും കവിൾത്തടം, മുല, അധരം ഈ സ്ഥാനങ്ങളിൽ നഖംകൊണ്ടു ചെയ്യുന്ന ക്രിയാവിശേഷത്തിനു ക്ഷുരിതം എന്നു പേർ.

(അദ്ധചന്ദ്രം, മണ്ഡലം, ഇതുകളുടെ
ലക്ഷണം)

ഗ്രീവാകുചേ വക്രനഖപ്രഹാരോ
ദത്തോദ്ധചന്ദ്രാഖ്യ ഉദീരിതോസൌ
ഇത്ഥ്യേവ ചേദാശു മുഖേ പ്രയോജ്യാ-
ത്തദാ ബുധാ മണ്ഡലകം വദന്തി. ൨൫

സാരം:—കഴുത്തിലും മുലകളിലും വളഞ്ഞുകാണ ത്തക്കവിധത്തിൽ വ്യക്തമായി ഏല്പിക്കുന്ന നഖക്ഷ തത്തിന്ന് അദ്ധചന്ദ്രമെന്നും മേൽ പറയപ്പെട്ട വിധ ത്തിൽത്തന്നെ മുഖത്തിൽ ഏല്പിക്കുന്നതിന്നു മണ്ഡല മെന്നും പേർ.

(വ്യാഘ്രനഖലക്ഷണം.)

ചിത്ര്യംഗുലാദധിക ഏവ നഖപ്രഹാരോ
മൂദ്ധോരുഗുഹ്യകുചദേശസമപ്പിതോ യഃ
രേഖാദ്വയം മദനകേളികലാവിദഗ്ദ്ധാഃ
പ്രാഹുസ്തദേവ തരുണസ്യ ഹിതസ്യ ഭാവഃ. ൨൬

സാരം:—മൂദ്ധാവു്, തുട, ഗുഹ്യം, മുല ഈ സ്ഥാന ങ്ങളിൽ നല്ലവണ്ണം പതിയത്തക്കവണ്ണവും പുരുഷന്റെ ഹിതാനുസരണവും ഏല്പിക്കുന്ന നഖക്ഷതങ്ങൾക്കു ശാ സ്ത്രവിദഗ്ദ്ധന്മാർ വ്യാഘ്രനഖം എന്നു പേരു കൊടുത്തിരി ക്കുന്നു.

(മയൂരപാദം, ശശം, ഇതുകളുടെ ലക്ഷണം)

രേഖാ കൃതാ സവ്വനഖൈരധസ്താ-
ദംഗുഷ്ഠമാധായ തു ചൂചുകസ്യ

വൃഷ

മയൂരപാദം കില തദ്വദന്തി
ശശന്തു തൽ സദ്വ്നഖൈഃ കുചാഗ്ര. ൨൭

സാരം:—കൈയുടെ തള്ളവിരൽ മുലക്കണ്ണിന്നു താഴെയും മററു വിരലുകൾ മുകളിലും വെച്ചുകൊണ്ടു രേഖകൾ ഉണ്ടാകത്തക്കവിധത്തിൽ നഖക്ഷതം ഏൾപ്പിക്കുന്നതിന്നു മയൂരപാദമെന്നും അഞ്ചു വിരലുകളുംകൊണ്ടു മുലക്കണ്ണുകളിൽ രേഖകൾ ഉണ്ടാക്കുന്നതിനു ശശം എന്നും പേരുകൾ പറയപ്പെടുന്നു.

(ഉല്പലപത്രലക്ഷണം)

രേഖാദ്വയം പൃഷ്ഠികുചേഥ ഗുഹ്യേ
കൃതം ഭവേദുല്പലപത്രവദ്യൽ
അനാഥസംജ്ഞാം പ്രവദന്തി തദ്ധി
സ്മൃത്ത്യം പ്രവാസാവസരെ ദിശന്തി. ൨൮

സാരം:—മുലകൾ ഗുഹ്യം ഈ സ്ഥാനങ്ങളിൽ ബലാൽക്കാരേണ ഉല്പലപത്രസദൃശമായിരിക്കുന്ന നഖക്ഷതങ്ങൾ ഏൾപ്പിക്കുന്നതിന് ഉല്പലപത്രം എന്നു പേർ പറയുന്നു. ഈ രേഖകൾ ഭത്താവു ദൂരദേശഗതനായിരിക്കുമ്പോൾ അദ്ദേഹത്തെ ഓമ്മിക്കുന്നതിന്നുപകാരപ്പെടുന്നു.

നഖം പ്രയുക്താ പ്രണയാർദ്രസംജ്ഞെ-
ശ്ചേദേതദേവാപി മനോഭവസ്യ

സർവ്വസ്വമത്യന്തസുഖസ്യ ഹേതു-
ന്നാതോസ്തി കിഞ്ചിദ്വരകാമിനീനാം. ൮൯

സാരം:— സ്നേഹാതിരേകത്തോടുകൂടി ഏൾപ്പിക്കപ്പെടുന്ന നഖപ്രയോഗക്ഷതങ്ങൾ ഉത്തമസ്ത്രീകൾക്കു മദനാർത്തിയെ ഉളവാക്കുന്നതിൽ അത്യന്തം പ്രയോജനകരങ്ങളാകയാൽ അതിനേക്കാൾ സുഖാവഹങ്ങളായി അവൎക്ക് മററു യാതൊന്നുംതന്നെ ഇല്ല.

## രദവിധാനം.

ചുംബ്യപ്രദേശേഷു രദാ വിധേയാ
കാഷ്ഠാധരാന്തർജ്ജഘനാനി ഹിത്വാ
ഹുങ്കാരസീൽക്കാരവിശേഷ ഉക്തോ
ദന്താർപ്പണേ കാമകലാവിദഗ്ദ്ധൈഃ. ൯൦

സാരം— ചുണ്ട്, ജഘനം ഈ സ്ഥാനങ്ങളെ ഒഴിച്ചു ചുംബനത്തിനു വിധിച്ചിട്ടുള്ള സ്ഥാനങ്ങൾ ദന്തവിധാനത്തിനും യോഗ്യങ്ങളാകുന്നു. ദന്തവിധാനത്തിൽ ഹുങ്കാരം സീൽക്കാരം മുതലായവയെ ചെയ്യണമെന്നാണു വിദ്വാന്മാർ പറയുന്നത്.

രാഗസ്പൃശഃ സ്നിഗ്ദ്ധതരാസ്സമാനാ
ഘനാശ്ച സൂക്ഷ്മാശ്ശിഖരാസ്സഭാസഃ
ദന്താഃ പ്രശസ്താ അതിഖർവ്വരൂക്ഷാഃ
കരാളബാഹ്യാ മലിനാശ്ച നിന്ദ്യാഃ ൯൧

സാരം— മിനുപ്പുള്ളവയും ഒരേവലിപ്പമുള്ളവയും ഘനത്തവയും ഞെരുങ്ങിയവയും കാന്തിയേറിയ അഗ്രങ്ങളു

ള്ളവയും ആയ ദന്തങ്ങൾ പ്രശസ്തങ്ങളാണ്. നീളം കൂ ഞ്ഞും പരുപരുത്തും വളഞ്ഞു പുറംകോട്ടു തള്ളിയും നില്ക്കു ന്ന പല്ലുകൾ നിന്ദ്യങ്ങളുമാണ്:

(ഉത്സൂനകലക്ഷണം)

അധരസ്ഥിതരാഗമാത്രകം
രദലേഖം കില ഗൂഢകം വിദുഃ
രദനക്ഷതഗണ്ഡപീഡനാ-
ദിദമുത്സൂനകമുച്യതേ ബുധൈഃ. ൩൪

സാരം:—അധരത്തിൽ രക്തവൎണ്ണമുണ്ടാകത്തക്ക വിധത്തിൽ പല്ലു പതിക്കുന്നതിനു ഗൂഢകമെന്നും ക വിൾത്തടങ്ങളെ പീഡിപ്പിക്കത്തക്കവിധത്തിൽ പല്ലു പ തിക്കുന്നതിന് ഉൽസൂനകമെന്നും പറയുന്നു.

(പ്രവാളമണിലക്ഷണം)

ദന്തൌഷ്ഠയോൎയ്യോഗവിശേഷസാദ്ധ്യ
പ്രവാളപൂൎവ്വോ മണിരേവമുക്തഃ
അഭ്യാസയോഗ്യേന ച ദമ്പതിഭ്യാം
സംസാദ്ധ്യതേ നാന്യവിനോദതസ്തു. ൩൫

സാരം:—പല്ല് ഓഷ്ഠം ഇവ ഒരുപോലെ ചേൎത്തു വച്ചുകൊണ്ടുള്ള രദവിധാനത്തിനു പ്രവാളമണി എന്നു പേർ. കവിൾത്തടങ്ങളിലാണ് ഇങ്ങനെ ചെയ്യേണ്ടത്- ഇത് അഭ്യാസമാത്രസാദ്ധ്യവും വിനോദഹേതുകവുമാ കുന്നു.

(ബിന്ദുമാലലക്ഷണം)

അധരേ തിലകേ ച കാമിനാ
രദയുഗേന വിഖണ്ഡനേ കൃതേ
ഇതി ബിന്ദുരുദീരിതോഖിലൈർ-
ദശനൈഃ സ്യാൽ കില ബിന്ദുമാലകഃ ൩൪

സാരം:—ചുണ്ട് തിലകം മുതലായ സ്ഥാനങ്ങളിൽ പല്ലു കൊള്ളത്തക്കവണ്ണം ചെയ്യുന്ന രദവിധാനത്തിന്നു ബിന്ദുമാലമെന്നു പേർ.

(ഖണ്ഡാഭ്രകലക്ഷണം)

കപോലവക്ഷോഗളഫാലദേശേ
ഖണ്ഡാഭ്രകം സ്യാൽ ദശനാഗ്രലഗ്നം
ഉന്മീഡനികാരകമംഗനാനാം
അംഗേഷു ശോഭാം ലഭതേ നിതാന്തം. ൩൫

സാരം:—കവിൾത്തടം, മാറ്, കഴുത്ത്, നെറ്റി ഈ സ്ഥാനങ്ങളിൽ ചെയ്യുന്ന രദവിധാനത്തിന്ന ഖണ്ഡാഭ്രകം എന്നു പറയുന്നു. ഇതു സ്ത്രീകൾക്ക് ഉന്മാദകാരണവും ശോഭാജനകവുമാകുന്നു.

(ക്രോഡചക്രലക്ഷണം)

അഖണ്ഡസാന്ദ്രാ ദശനാവലീയം
കാന്താശരീരേ ക്രിയതേ സ്വഭർത്രാ
പ്രസ്ഥാനകാലേ സ്മൃതിഹേതു പശ്ചാൽ
തൽ ക്രോഡചക്രം പ്രവദന്തി തജ്ഞാഃ. ൩൬

സാരം:—ഇട തുന്നതും ഹ്രസ്വമല്ലാത്തതുമായ ദ
ന്തങ്ങളെക്കൊണ്ട ഭത്താവു യാത്ര പുറപ്പെടാൻകാലത്ത
ഭാൎയ്യയുടെ ശരീരത്തിൽ പിന്നീട് ഓൎമ്മിക്കത്തക്കവണ്ണം
ചെയ്യുന്ന രദവിധാനത്തിനു ക്രോഡചക്രമെന്നു പറ
യുന്നു.

(കേശഗ്രഹണോദ്ദേശം)

സ്നിഗ്ദ്ധാ ഘനാഃ കുഞ്ചിതനീലവൎണ്ണാഃ
കേശാഃ പ്രശസ്താസ്തരുണീജനാനാം
രാഗപ്രവൃദ്ധ്യൈ വിധിനൈവ മന്ദം
ഗ്രാഹ്യാ നരൈശ്ചുംബനദാനകാലേ. ൩൬

സാരം:—സ്ത്രീകളുടെ തലമുടി മിനുത്തും ഘനത്തും
ചുരുണ്ടും കറുത്തും ഇരിക്കുന്നതു വളരെ വിശേഷമായിട്ടു
ള്ളതാകുന്നു. ചുംബനകാലത്തു അതിനെ പുരുഷൻ അ
നുരാഗവൎദ്ധനയ്ക്കായി വിധിയാംവണ്ണം ഗ്രഹിക്കേണ്ടതാ
കുന്നു.

(ഭുജംഗവല്ലികാലക്ഷണം)

ചികുരാൻ പരികൃഷ്യ ചുംബതി
കരയുഗ്മേന പതിഃ പ്രിയാം തഥാ
രതികേളികലാപകോവിദാഃ
പ്രഥയന്തീതി ഭുജംഗവല്ലികാം. ൩൭

സാരം:—ഭത്താവു രണ്ടു കൈകൊണ്ടും ഭാൎയ്യയുടെ
തലമുടിയിൽ പിടിച്ചുകൊണ്ടു ചുംബനം ചെയ്യുന്നതിനു
ഭുജംഗവല്ലികാ എന്നു പേരുപറയുന്നു.

(കാമാവതംസലക്ഷണം)

കൎണ്ണപ്രദേശസ്ഥകചാൻ വിഗൃഹ്യ
പരസ്പരം ചുംബതി യത്ര നാരീ
പതിശ്ച രാഗാൽ സുരതാവതാരേ
കാമാവതംസസ്സ കചഗ്രഹഃ സ്യാൽ. ൩൭

സാരം:—ചെവിയുടെ അരുകിലുള്ള കേശങ്ങളേ ആകൎഷിച്ചുകൊണ്ടു രാഗാധിക്യത്താൽ സ്ത്രീപുരുഷന്മാർ സംഭോഗാരംഭകാലത്തു അന്യോന്യം ചുംബനംചെയ്യുന്നതിനു കാമാവതംസമെന്നു പേർ.

(സമഹസ്തകം, രഥാംഗവജ്രകം, ഇതുകളുടെ ലക്ഷണം)

പരിവേഷ്ട്യ കരേണ കുന്തളാൻ
മദനാൎത്തോ യദി ഹാരയേൽ പ്രിയാം
സമഹസ്തകമിത്യഥൈകതോ
യദി ഹസ്തേന രഥാംഗവജ്രകം. ൩൮

സാരം:—ഭൎത്താവു കാമപരവശനായി ഭാൎയ്യയുടെ തലമുടി മുഴവൻ പിടിച്ചുടപ്പിച്ചു നിൎത്തിക്കൊണ്ടു ചുംബനം ചെയ്യുന്നതിനു സമഹസ്തകമെന്നും ഒരേവശത്തുള്ള തലമുടിയെ മാത്രം പിടിച്ച് അപ്രകാരം ചെയ്യുന്നതിനു രഥാംഗവജ്രമെന്നും പറയുന്നു.

ഇതി പ്രസിദ്ധാഃ കതിചിൽ പ്രദിഷ്ടാഃ
ക്രമാന്മയാ ബാഹ്യരതപ്രകാരാഃ

പ്രസിദ്ധ്യഭാവാൽ ബഹുശോപരത്ര
നദർശിതാ വിസ്തരശങ്കയൈവ. ൪൧

സാരം—ഇപ്രകാരം പ്രസിദ്ധങ്ങളായ ചില ബാഹ്യസംഭോഗവിധികളെപ്പററി പറഞ്ഞുകഴിഞ്ഞു. അപ്രസിദ്ധങ്ങളായവയെ എടുത്തു പ്രസ്താവിക്കുന്നതിനുള്ള അനാവശ്യവൈഷമ്യവും വിസ്താരം അധികമായേക്കുമെന്നുള്ള ശങ്കയും നിമിത്തം അപ്രകാരം ചെയ്യുന്നില്ല.

ഇങ്ങനെ അനംഗരംഗത്തിൽ ബാഹ്യസംഭോഗ
നിരൂപണമെന്ന ഏഴാംസ്ഥലം കഴിഞ്ഞു.

---

## അഷ്ടമസ്ഥലപ്രാരംഭഃ

## സുരതഭേദങ്ങൾ

സാത്മ്യാനുരൂപാൻ പ്രവിധായ പൂർവ്വം
വിജ്ഞോ യുവാ ബാഹ്യരതോപചാരാൻ
വിധിശ്ലഥീഭൂതവരാംഗദേശാം
ഭജേൽ സ്വകാന്താം സ്മരകേളിരംഗേ. ൧

സാരം—കാമശാസ്ത്രപ്രവീണനായിരിക്കുന്ന പുരുഷൻ ആദ്യമായി ബാഹ്യസംഭോഗാദികളെക്കൊണ്ടു കാമപരവശയായിരിക്കുന്ന സ്ത്രീയോടുകൂടി സ്മരകേളിക്കായിട്ട് ആരംഭിക്കണം.

ദൃഢാപി നാരീ ശ്ലഥതാമുപൈതി
പ്രസാരണാന്മൂലയുഗസ്യ സദ്യഃ
അപി ശ്ലഥാസംയമിഃതാരുയുഗ്മാ
ഗച്ഛേദ്ദൃഢത്വം സുരതപ്രയോഗേ. ൨

സാരം—ഒരു സ്ത്രീ എത്രതന്നെ ദൃഢത്വമുള്ളവളായിരുന്നാലും ബാഹ്യസംഭോഗചേഷ്ടകളാൽ അവൾ പെട്ടെന്നു ശ്ലഥയായിത്തീരുന്നു. (അതായതു ബാഹ്യസംഭോഗം ഹേതുവായി സ്ത്രീ അവളുടെ ഉറപ്പും വാശിയുമെല്ലാം പോയിട്ടു ഹിതാനുസരണം വർത്തിക്കത്തക്കവണ്ണം സ്വാധീനയും ക്ഷീണയും ആയിത്തീരുന്നു.) ഇപ്രകാരം ഒരവസ്ഥയെ പ്രാപിച്ചു എങ്കിലും തുടകളെ വേണ്ടുംപോലെ പിടിച്ചുടുപ്പിച്ചു തടവി സംഭോഗത്തിനായി ആരംഭിക്കുന്ന സമയം അവൾ വീണ്ടും ദൃഢയുമായിത്തീരുന്നതാണു്. (ക്ഷീണം തീൎന്നു പ്രവൃത്തിയിൽ ഉൽസുകയും ശക്തയും ആയിത്തീരുന്നു എന്നു സാരം.)

(സുരതങ്ങൾ അഞ്ചു പ്രകാരം)

ഉത്താനകം തിൎയ്യൿ ഗഥാസിതാഖ്യം
സ്ഥിതം തഥൈവാനതകം രതജ്ഞൈഃ
പഞ്ചപ്രകാരം സുരതം പ്രദിഷ്ടം
തസ്യ പ്രഭേദം ക്രമതോ ബ്രവീമി. ൩

സാരം—ഉത്താനകം, തിൎയ്യക്ക്, ആസിതം, സ്ഥിതം, ആനതകം എന്നിങ്ങനെ ശാസ്ത്രജ്ഞന്മാർ സംഭോഗത്തെ അഞ്ചുവിധത്തിൽ പറഞ്ഞിരിക്കുന്നു. ഇവയുടെ വിവരണം മുറയ്ക്കു പറയാം.

# ഉത്താനകഭേദങ്ങൾ.

(സമപാദലക്ഷണം)

നിധായ പാണൌ രമണാംസയോശ്ച-
ദുത്താനസുപ്താ സുരതേ പുരന്ധ്രീ
രതിപ്രബന്ധം സമപാദസംജ്ഞം
പ്രോചുസ്തദാ ഭോഗവിലാസദക്ഷാഃ ൪

സാരം—സ്ത്രീ മലൎന്നുകിടന്നു രണ്ടു കൈയ്യും പുരുഷ ന്റെ തോളുകളിൽക്കൂടെ ഇട്ടു ആലിംഗനം ചെയ്തുകൊണ്ടു ചെയ്യുന്ന സംഭോഗത്തിന്നു സമപാദമെന്നു കാമശാസ്ത്രവിദന്മാർ പേർ പറയുന്നു.

(നാഗരലക്ഷണം)

ഉത്താനിതായാഃ സുരമന്ദിരേപി
സ്ഥിതസ്തദൂരുദ്വയമുൽഗൃഹീത്വാ
സംസ്ഥാപ്യ ബാഹ്വേ ഘടിതോരുമേകം
കാന്തസ്തദാ സ്യാൽ കില നാഗരാഖ്യഃ. ൫

സാരം—മലൎന്നുകിടക്കുന്ന സ്ത്രീയുടെ മുകളിൽ ഇരുന്നു അവളുടെ തുടകളെ അകററി പുരുഷൻ തന്റെ ഒരു തുട അവളുടെ അരക്കെട്ടിൽ ചേൎന്നു വരത്തക്കവണ്ണം വച്ചുകൊണ്ടു ചെയ്യുന്ന സംഭോഗത്തിന്നു നാഗരം എന്നു പേർ.

(ത്രൈവിക്രമലക്ഷണം)

സ്ത്രീപാദമേകം വിനിധായ ഭൂമൌ
അന്യൽ സ്വമൌലൌ നിജപാണിയുഗ്മം

12 *

പൃത്ഥ്വ്യാം സമാധായ രമേത ഭർത്താ
ത്രൈവിക്രമാഖ്യം കരണം തദാസ്യാൽ. ൩

സാരം—സ്ത്രീയുടെ ഒരു പാദം നിലത്തും മറേറപാദം തൻെറ ശിർസ്സിലും വച്ചുകൊണ്ടും പുരുഷൻ തൻെറ കൈകൾ നിലത്തൂറപ്പിച്ചുകൊണ്ടും ചെയ്യുന്ന സംഭോഗത്തിനു ത്രൈവിക്രമം എന്നു പേർ.

(വ്യോമപദലക്ഷണം)

തല്പേ പ്രസുപ്താ നിജപാണിപത്മ-
മൂർദ്ധ്വം വിധത്തേ തരുണീകരാഭ്യാം
സ്തനേ ഗൃഹീത്വാ ച ഭജേതകാന്താം
ബന്ധസ്തദാ വ്യോമപദാഖ്യ ഉക്തഃ. ൪

സാരം—സ്ത്രീ മലൎന്നുകിടന്നു തൻെറ കൈ ഉയൎത്തിപ്പിടിക്കുകയും പുരുഷൻ അവളുടെ മുലകളെ മർദ്ദിക്കയും ചെയ്തുകൊണ്ടുള്ള സംഭോഗത്തിനു വ്യോമപദം എന്നു പേർ.

(സുരവജ്രലക്ഷണം)

കാന്തോരുയുഗ്മാന്തരഗഃ സ്വഹസ്തൌ
നിധായ ഭൂമൌ രമതേ പതിശ്ചേൽ
ബന്ധസ്തദോക്തസ്സുരവജ്രനാമാ
ശ്രേഷ്ഠസ്സദാ കാമിജനസ്യ ലോകെ. ൫

സാരം—സ്ത്രീയുടെ തുടകൾക്കിടയിൽ തൻെറ തുടകൾ വരുംവിധം കിടന്നും കൈകൾ നിലത്തു ഊന്നി

യും പുരുഷൻ സംഭോഗം ചെയ്യുന്നതിനു സുരവജ്രമെന്നു പേർ പറയുന്നു. ഇതു കാമിജനങ്ങൾക്കു് ഏററവും ശ്രേഷ്ഠമായിട്ടുള്ളതാകുന്നു.

(ദാരകലക്ഷണം)

നാരീ സ്വപാദൌ ദയിതസ്യ വക്ഷ-
സ്ഥിതൌ സമാലിംഗ്യ കരദ്വയേന
കിഞ്ചിത്തദൂരൂ രമതേ തദാസൌ
പ്രോക്തോ കവീന്ദ്രൈരപി ദാരകാഖ്യഃ ൯

സാരം—സ്ത്രീ തന്റെ രണ്ടു പാദങ്ങളും ഭർത്താവിന്റെ നെഞ്ചിൽ കയററിവച്ചും കൈകളെക്കൊണ്ടു കെട്ടിപ്പിടിച്ചും തുടകൾ മന്ദംമന്ദം ചേർത്തും സംഭോഗിക്കുന്നതിനു ദാരകമെന്നു പേർ.

(സൌമ്യലക്ഷണം)

ഉത്താനിതോരുദ്വയമദ്ധ്യഗാമീ
ദൃഢം സമാലിംഗ്യ ഭജേത യത്ര
കാന്തോ വിലാസീ പ്രിയ ഏഷ ബന്ധ-
സ്സൌമ്യാഖ്യ ഉക്തഃ കവിഭിഃ പുരാണൈഃ ൧൦

സാരം—മലന്നുകിടക്കുന്ന സ്ത്രീയുടെ തുടകൾക്കിടയിൽ സ്ഥിതിചെയ്തുകൊണ്ടു ദൃഢമായി ആലിംഗനം ചെയ്തും വിലാസങ്ങളോടുകൂടിയും പുരുഷൻ സംഭോഗം ചെയ്യുന്നതിനു സൌമ്യം എന്നു പേർ.

(ജൃംഭിതലക്ഷണം)

ഊരുദ്വയം വക്ഷസി കുഞ്ചിതം യൽ
കൃത്വാംബുജാക്ഷീ ഭജതേ പതിം ചേൽ
ആനന്ദകർത്താ തരുണീജനാനാം
ബന്ധോയമുക്തഃ കില ജൃംഭിതാഖ്യഃ. ൧൭

സാരം—കാൽമുട്ടുകൾ മടക്കി അകററിവെച്ചുകൊണ്ടു സംഭോഗം ചെയ്യുന്നതു സ്ത്രീജനങ്ങൾക്ക് ആനന്ദത്തെ ഉണ്ടാക്കുന്നതാകുന്നു. ഇതിന്നു ജൃംഭിതാ എന്നാണു പേർ.

(പിഷ്ടകലക്ഷണം)

കാന്തോരുയുഗ്മം പരിവർത്തിതം ചേ-
ന്നിഗൃഹ്യ കാമാങ്കുശചിത്തവൃത്തിഃ
രമേത ഭർത്താ യദി പിഷ്ടകാഖ്യം
തദേതി ബന്ധം മുനയോ വദന്തി. ൧൮

സാരം—കാമവേഗത്തോടുകൂടെ ഭർത്താവു ഭാര്യയുടെ തുടകളെ പിടിച്ചുകററി ബലാൽ സംഭോഗം ചെയ്യുന്നതിന്ന പിഷ്ടകം എന്നു പേർ.

(വേണുവിദാരിതലക്ഷണം)

സ്വാംസപ്രദേശേ വിനിധായ ജംഘാം
ഏകാം സ്ത്രിയാന്യാമഥ സംവിദാര്യ
അധോ വിധായ പ്രബലം രമേത
ഭർത്താ യദാ വേണുവിദാരിതം തൽ. ൧൯

സാരം— പുരുഷൻ സ്ത്രീയുടെ ഒരു കാൽ പൊക്കി

തന്റെ തോളിലും മറേറ കാൽ നേരെ താഴത്തേയ്ക്കും വച്ചുകൊണ്ടു യോനിയെ മർദ്ദിച്ചു ശക്തിപൂർവ്വം സംഭോഗം ചെയ്യുന്നതിനു വേണുവിദാരിതം എന്നു പറയുന്നു.

(ഭുഗ്നകം സ്ഫുടിതം ഇവയുടെ ലക്ഷണം)

വിലാസിനീ സംഗകമൂരുയുഗ്മം
കൃതോൎദ്ധ്വമാലിംഗ്യ ഭജേത ഭർത്താ
തൽ ഭുഗ്നകസ്സ്യാൽ പ്രപദാംഘ്രിയുഗ്മേ
കാന്താരസിസ്ഥേ സ്ഫുടിതഃ പ്രദിഷ്ടഃ. ൧൪

സാരം—സ്ത്രീയുടെ കാലുകളെ മേല്പോട്ടുയർത്തിനിർത്തി ആലിംഗനം ചെയ്തുകൊണ്ടു രമിക്കുന്നതിനു ഭുഗ്നകം എന്നും കാലുകൾ പുരുഷന്റെ നെഞ്ചിൽ വച്ചുകൊണ്ടു രമിക്കുന്നതിനു സ്ഫുടിതമെന്നും പേരുകൾ പറയുന്നു.

(അതിവീണലക്ഷണം)

കാന്താംഘ്രിമേകം ഹൃദയേ സ്വകീയേ
നിധായ ഭർത്താ ശയനേ ദ്വിതീയം
കുര്യാദ്രതിം ചേദതിവീണകാഖ്യം
പ്രൌഢാംഗനായാഃ പരികല്പനീയം. ൧൫

സാരം—സ്ത്രീയുടെ ഒരു കാൽ തന്റെ നെഞ്ചിലും മറേറകാൽ ശയ്യയിലും വച്ചുകൊണ്ടു പുരുഷൻ സംഭോഗം ചെയ്യുന്നതിന് അതിവീണകമെന്നു പറയുന്നു. പ്രൌഢസ്ത്രീകൾക്ക് ഈ രീതി അധികം രസാവഹമായിട്ടുള്ളതാകുന്നു.

## തിൎയ്യഗ്ബന്ധം

(സംപുടലക്ഷണം)

പാൎശ്വപ്രസുപ്തപ്രമദോപരിസ്ഥഃ
കാന്തസ്സമാലിംഗ്യ രതിം കരോതി
യത്ര പ്രദിഷ്ടോ മുനിഭിഃ പുരാണൈ-
ൎബ്ബന്ധസ്തദാ സമ്പുടനാമധേയഃ. ൧൩

സാരം:—ഒരു വശത്തു കിടക്കുന്ന സ്ത്രീയുടെ ഉപരിഭാഗത്തിൽ കയറിയിരുന്നുകൊണ്ടു പുരുഷൻ സ്ത്രീയെ ആലിംഗനംചെയ്തു സംഭോഗം ചെയ്യുന്നതിന്നു സംപുടം എന്നു പേർ.

(കൎക്കടലക്ഷണം)

യത്ര്യംഗനാകുഞ്ചിതപാദയുഗ്മം
സ്വനാഭിദേശേ പരികല്പ്യ ഭൎത്താ
രതിം പ്രകുൎയ്യാദിതി കൎക്കടാഖ്യം
തദാ കവീന്ദ്രൈഃ കരണം പ്രദിഷ്ടം. ൧൪

സാരം:—സ്ത്രീയുടെ കാലു രണ്ടും മടക്കി പുരുഷൻ തന്റെ അരക്കെട്ടിൽ വെച്ചുകൊണ്ടു സംഭോഗം ചെയ്യുന്നതിന്നു കൎക്കടം എന്നു പേർ.

## ഉപവിഷ്ടബന്ധം.

(സാപവദലക്ഷണം)

പ്രേംഖദ്വിലാസം പ്രസഭം വഹന്ത്യാ
വിപൎയ്യയം ജാനുയുഗസ്യ നാൎയ്യാഃ

പത്മാസനത്വാദഥ ചൈകജംഘാ
വിപര്യയാ സാംപ്പവദം പ്രവിഷ്ടം. ൭൮

സാരം:—വിലാസരസികയായ നായികയുടെ ഒരു കാൽ മടക്കി പുരുഷന്റെ തുടയുടെ മുകളിൽക്കൂടി മറ്റേ തുടയുടിയിലേയ്ക്കും മറ്റെക്കാൽ അതുപോലെതന്നെ മറുവശത്തേയ്ക്കുംവച്ച് രമിക്കുന്നതിന്നു പത്മാസനതുല്യമായ സാംപവദമെന്നു പേർ.

(ബന്ധുരിതലക്ഷണം)

സ്വജാനുയുഗ്മാന്തരനിർഗ്ഗതൌ ചേൽ
ഭുജൌ സ്വകണ്ഠേ വിനയേന്മൃഗാക്ഷീ
കാന്തോപി കുര്യാദിതി വിധിം പ്രശസ്ത-
ത്തദാ ബുധൈർബ്ബന്ധുരിതാഖ്യമുക്തം. ൭൯

സാരം:—സ്ത്രീ പുരുഷന്റെയും പുരുഷൻ സ്ത്രീയുടേയും കാൽമുട്ടിന്നടിവശത്തുകൂടി പരസ്പരം കൈകൾ ഇട്ടു കണ്ഠത്തിൽ പിടിച്ച് ആലിംഗനംചെയ്തു ഇരുന്നു രമിക്കുന്നതിന്നു ബന്ധുരിതം എന്നു പറയുന്നു.

(ഫണിപാശലക്ഷണം)

ഉക്തപ്രകാരൌ യദി ദമ്പതീ തൌ
ഭുജൌ തു കൃത്വാ മണിബന്ധദേശേ
പരസ്പരം രമതേ കരണം പ്രദിഷ്ടാ
തദാ കവീന്ദ്രൈഃ ഫണിപാശസംജ്ഞാ. ൮൦

സാരം:— മുമ്പു പറഞ്ഞതുപോലെ സ്ത്രീപുരുഷന്മാർ മണിബന്ധസ്ഥാനങ്ങളിൽ കൈകളെ പരസ്പരംവച്ചുകൊണ്ടു യഥേഷ്ടം രമിക്കുന്നതിന്നു ഫണിപാശം എന്നു പറയപ്പെടുന്നു.

(സംയമനലക്ഷണം)

നിധായ ജംഘായുഗളം സ്വപത്ന്യാഃ
സ്വകീയയോഃ കൂപ്പരയോരഥാസ്യാഃ
കണ്ഠേ സ്വബാഹൂ പരിണീയ ഗച്ഛേൽ
പതിസ്തദാ സംയമനാഖ്യമേതൽ. ൨൪

സാരം:—ഭർത്താവിൻെറ കണംകാലുകളെ തൻെറ അരക്കെട്ടിന്നു താഴെയും തൻെറ കാലുകളെ ഭർത്താവിൻെറ കണ്ഠത്തിലുംവച്ചു സ്ത്രീ പുരുഷൻെറ കൈകളിൽ പിടിച്ചുകൊണ്ടു രമിക്കുന്നതിന്നു സംയമനം എന്നു പറയുന്നു.

(കൌമ്മകം, പരിവത്തിതം ഇവയുടെ ലക്ഷണം)

മുഖേ മുഖം ബാഹുയുഗേ ച ബാഹൂ
ജംഘായുഗേ ജംഘയുഗം നിവേശ്യ
ഗച്ഛേൽ പതിഃശ്ചേദിതി കൌമ്മകം സ്യാൽ
ഉദ്വേഷ്ടയുഗ്മാൽ പരിവത്തിതാഖ്യം ൨൫

സാരം:—മുഖത്തോടു മുഖവും കൈകളോടു കൈകളും കാലുകളോടു കാലുകളും ചേത്തുവച്ചു രമിക്കുന്നതിന്നു കൌമ്മകമെന്നു പേർ. ഇതിൽതന്നെ സ്ത്രീ തൻെറ തുടകളെ മേല്പോട്ടുയത്തുന്നു എങ്കിൽ പരിവത്തിതം എന്നും പറയപ്പെടുന്നു.

(യുഗ്മപാദലക്ഷണം)

തഥൈവ ഭത്താ കൃതതിയ്യഗംഗോ
ഭജേത ചേൽ കാമകലാവിദഗ്ദ്ധഃ
സ്ത്രിയാ സമാകുഞ്ചിതപാദയുഗ്മം
ബന്ധം തദാ യുഗ്മപദം വദന്തി. ൨൬

സാരം:—പാദങ്ങൾ മടക്കി തുടകൾ അകത്തിവച്ചു കൊണ്ടിരിക്കുന്ന സ്ത്രീയോടുകൂടി പുരുഷൻ ചരിഞ്ഞുകിടന്നു കൊണ്ടു സംഭോഗം ചെയ്യുന്നതിന്നു യുഗ്മപദം എന്നു പേർ.

(മർക്കടലക്ഷണം)

വിലാസിനീകൂർപ്പരമദ്ധ്യവർത്തി
കടിം സ്വകീയാം ഭ്രമയൻ മുഹുശ്ചേൽ
ഭജേത ഭർത്തേതി ബിഭർത്തി തസ്യാഃ
തന്മർക്കടം സമ്മുഖസംഗമേന. ൨൪

സാരം:—സംഭോഗാവസരത്തിൽ പുരുഷൻ സ്ത്രീയുടെ ഉപരിഭാഗത്തിൽ ഇരുന്നുതന്നെ ചുററുന്നു എങ്കിൽ അതിന്നു മർക്കടം എന്നു പേർ.

## ഉത്ഥിതബന്ധം.

(കൂർപ്പരം, ജാനുഖർപ്പം ഇവയുടെ ലക്ഷണം)

സംവേഷ്ട്യ ഭർത്താ നിജകൂർപ്പരേണ
ജാന്വംഗനായാഃ പരിരഭ്യ കണ്ഠേ
രതിം പ്രകുർയ്യാദിതി കൂർപ്പരാഖ്യോ
ബന്ധഃ പ്രദിഷ്ടഃ സ ച ജാനുഖർപ്പഃ ൨൫

സാരം:—സ്ത്രീയുടെ മുട്ടിനെ കൂർപ്പരംകൊണ്ടു ചുററി കഴുത്തിൽ പിടിച്ചാലിംഗനംചെയ്തു രമിക്കുന്നതിന്നു കൂർപ്പരമെന്നും ജാനുഖർപ്പമെന്നും പേരുകൾ പറയപ്പെടുന്നു.

(ഹരിവിക്രമലക്ഷണം)

ഉക്തപ്രകാരേണ യദൈകപാദോ
യദാ ഭവേദ്ദുഽവ്യഗതോംഗനായാഃ

തഥാ പ്രദിഷ്ടോ ഹരിവിക്രമാഖ്യോ
ബന്ധഃ പ്രിയോയം തരുണീജനാനാം. ൬൬

സാരം:—മേൽ പറയപ്പെട്ട പ്രകാരംതന്നെ സ്ത്രീയുടെ ഒരു പാദം ഉയൎത്തിപ്പിടിച്ച് ആലിംഗനം ചെയ്തുകൊണ്ടു രമിക്കുന്നതിന്നു ഹരിവിക്രമം എന്നു പേർ. ഇതു സ്ത്രീജനങ്ങൾക്കു വളരെ പ്രിയമുള്ളതാകുന്നു.

(കീൎത്തിബന്ധലക്ഷണം)

കണ്ഠം ഭുജാഭ്യാമവലംബ്യ ഭൎത്തുഃ
ശ്രോണീ നിജോരു യുഗളേന ഗാഢം
സംവേഷ്ട്യ കുൎയ്യാദ്രതിമംഗനാ ചേ-
ദുക്തഃ കവീന്ദ്രൈരിതി കീൎത്തിബന്ധഃ. ൬൭

സാരം:—സ്ത്രീ പുരുഷന്റെ കഴുത്തിൽ പിടിച്ചു ദൃഢമായി ആലിംഗനം ചെയ്തും ശ്രോണിപ്രദേശത്തെ തുടകളെക്കൊണ്ടു ഞെരുക്കിയും സംഭോഗം ചെയ്യുന്നതിനു കീൎത്തിബന്ധമെന്നു പേർ.

(ധൈനുകലക്ഷണം)

വിന്യസ്യ പാണ്യംഘ്രിയുഗം ധരണ്യാ-
മധോമുഖീം ധേനുവദഗ്രസംസ്ഥാം
സ്ത്രീം സ്യാദഥാസ്യാഃ കടിദേശവൎത്തീ
ഭൎത്താ ഭവേദ്ധൈനുകമേതദുക്തം. ൬൮

സാരം:—കാലും കയ്യും നിലത്തൂന്നി മുൻപോട്ടു കുനിഞ്ഞുനില്ക്കുന്ന സ്ത്രീയുടെ അരക്കെട്ടിൻ മുകളിൽ പുരുഷൻ കയറി ക്രീഡിക്കുന്നതിനു ധൈനുകം എന്നു പറയുന്നു. (പശുക്കളെപ്പോലെ എന്നൎത്ഥം)

൯൯

(ഐഭലക്ഷണം)

അധോമുഖീമസ്തകദോഃകുചാസ്യൈ-
ർഭുവം ഗതാം ക്രാമതി യത്ര നാരീം
കരീവ ഭർത്താ രതിലോലചിത്ത-
സ്തദൈഭസംജ്ഞം കരണം പ്രദിഷ്ടം. ൨൯

സാരം:—തല, കൈ, മുലകൾ, മുഖം ഇവ നിലത്തു മുട്ടത്തക്കവണ്ണം കമന്നു കിടക്കുന്ന സ്ത്രീയെ കാമപരവശനായ പുരുഷൻ ആക്രമിച്ച് ആനയെപ്പോലെ സംഭോഗം ചെയ്യുന്നതിന്നു ഐഭം എന്നു പേർ പറയുന്നു.

ഐണസൌകരകഗാർദ്ദഭാദികാ-
ന്യപ്രയോജകതയാത്ര ഭൂരിശഃ
അപ്രയുക്തകരണാനി നോ മയാ
ദർശിതാനി ച വിനിന്ദിതാനി ച. ൩൦

സാം:—ഐണം (മാനിനെപ്പോലെയുള്ളത്) സൌകരം (പന്നിയെപ്പോലെയുള്ളത്)ഗാർദ്ദഭം (കഴുതയെപ്പോലെയുള്ളത്) മുതലായവ മിക്കവാറും പ്രയോജനമില്ലാത്തവയും പ്രയോഗിക്കപ്പെടാത്തവയും നിന്ദ്യങ്ങളുമാകയാൽ അവയെപ്പററി ഞാൻ ഒന്നും പറയണമെന്നു വിചാരിക്കുന്നില്ല.

ഐണം ഗാർദ്ദഭികം ചൈവ
ശൌനം സൌകരകം തഥാ
കാമകേളികലാഭിജ്ഞഃ
പ്രായോ നൈവ പ്രകല്പയേൽ. ൩൧

സാരം:—മാൻ, കഴുത, പട്ടി, പന്നി മുതലായവയുടേതുപോലെ മേൽപറയപ്പെട്ട ക്രീഡകളെ കാമശാസ്ത്രവി

ശാരദന്മാരായ പുരുഷന്മാർ മിക്കവാറും പ്രയോഗിക്കുമാറി ല്ലതന്നെ.

(പുരുഷായിതബന്ധം)

സരതേന യഥോക്തേന
തൃപ്തിം ചേന്നാംഗനാ വ്രജേൽ
കുൎയ്യാദ്യഥാ പുരുഷവൽ
ചേഷ്ടാം തൽ പുരുഷായിതം. ൩൧

സാരം:—മേൽ പറയപ്പെട്ട തരത്തിലുള്ള സംഭോഗങ്ങളെക്കൊണ്ടൊന്നും തൃപ്തിവരാതെയിരിക്കുന്നുവെങ്കിൽ അപ്രകാരമുള്ള സ്ത്രീ പുരുഷനേപ്പോലെ പ്രവൎത്തിക്കണം. ഇതിന്നാണ പുരുഷായിതമെന്നു പറയുന്നത്.

അസമാപ്തസുഖാ കാന്താ
ഹസ്തിഹസ്തം ധുനോതി ച
ഉജ്ഝിതും ന തദാന്യേവ
വിധത്തേ വാ പതിഃ ക്രിയാം. ൩൨

സാരം:—സുഖപ്രാപ്തി വന്നിട്ടില്ലാത്ത സ്ത്രീകൾ, ആന അതിൻെറ തുമ്പിക്കയ്യിനെ ഇളക്കുന്നപോലെ ഇളകിക്കൊണ്ടിരിക്കും. ഇപ്രകാരമുള്ള അവസ്ഥ കണ്ടാൽ ഉടൻതന്നെ പുരുഷൻ ഒരു അന്യസ്ത്രീയോടെന്നപോലെ ആചരിക്കേണ്ടതാകുന്നു.

ജാതശ്രമം വീക്ഷ്യ പതിം പുരന്ധ്രീ
സ്വേച്ഛാരത ഏവാഥ രതേഷ്വതൃപ്താ
കന്ദൎപ്പവേലാകുലിതാ നിതാന്തം
കുൎവ്വീത തുഷ്ട്യാ പുരുഷായിതം സാ. ൩൪

സാരം:—സംഭോഗത്തിൽ തൃപ്തി വരാതേയും ഭത്താവു ക്ഷീണിച്ചു വശംകെട്ടും ഇരിക്കുന്ന സന്ദഭത്തിൽ സദാ കാമപാരവശ്യത്തോടു കൂടിയവളായ സ്ത്രീ സന്തോഷത്തോടുകൂടെ പുരുഷനെപ്പോലെ സംഭോഗം ചെയ്യണം.

(വിപരീതബന്ധലക്ഷണം)

ഉത്താനസുപ്തം ദയിതം ഭുജാഭ്യാ-
മാലിംഗ്യ ലിംഗം വിനിധായ യോനൌ
ഭജേന്നിതംബം പരിചാലയന്തീ
നാരി തദാ സ്യാദ്വിപരീതബന്ധഃ. ൩൭

സാരം:—മലൎന്നു കിടക്കുന്ന പുരുഷന്റെ മുകളിൽ കയറി ആലിംഗനം ചെയ്കയും ലിംഗത്തെ യോനിയിൽ കടത്തി പൃഷ്ഠത്തെ ചലിപ്പിക്കയും ചെയ്യുന്നതിന്നു വിപരീതബന്ധമെന്നു പറയുന്നു.

(ഭ്രാമരബന്ധലക്ഷണം)

സുപ്തസ്യ പുംസോ ജഘനോപരി സ്ഥിതാ
സംഭ്രാമയത്യംഘ്രിയുഗം വികുഞ്ചിതം
ചക്രാകൃതിസ്ത്രീ നരവദ്വിചേഷ്ടതേ
തൽ ഭ്രാമരാഖ്യം കരണം സമീരിതം. ൩൮

സാരം:—കിടക്കുന്ന പുരുഷന്റെ മുകളിൽ കയറി സ്ത്രീ തന്റെ പാദങ്ങളെ മടക്കിയിരുന്നു പുരുഷനെപ്പോലെ വട്ടത്തിൽ ചുററി ക്രീഡിക്കുന്നതിന്നു ഭ്രാമരമെന്നു പറയുന്നു.

(ഉല്പ്ലലികാലക്ഷണം)

പ്രേമവിഭ്രമവതീ സ്മരയന്ത്രേ
ഭത്തൃലിംഗമുപധായ പുരന്ധ്രീ

ഭ്രാമയേൽ കടിമനംഗവിലോലാ
സ്യാത്തദാ കരണമുൽക്കലികാഖ്യം. ൩൧

സാരം:—അനുരാഗം, വിഭ്രമം ഇതുകളോടുകൂടി സ്ത്രീ പുരുഷൻെറ ലിംഗത്തെ തൻെറ യോനിയിൽ പ്രവേശിപ്പിച്ച് അരക്കെട്ടിനെ ഇളക്കിക്കൊണ്ടു രമിക്കുന്നതിനു ഉൽക്കലികാ എന്നു പറയുന്നു.

വിപരീതരതേ സുസീൽകൃതാ
ദരഹാസാതിമനോരമാനനാ
കിതവാദ്യ വശം ഗതോസ്മി മേ
സ്മരയുദ്ധേ വിജിതോസി വാപ്യലം. ൩൨

ഇതി മഞ്ജുരടന്ത്യഥാകുലാ
സകചാകർഷണചുംബിതാധരാ
ശ്രമമീലിതചാരുലോചനാ
ദ്രവതാം യാതി തദാ വിലാസിനീ. ൩൩

സാരം:—വിപരീതസുരതത്തിൽ സീൽക്കാരം മന്ദഹാസം ഇതുകളോടും ആനന്ദപ്രദമായ മുഖഭാവത്തോടും കൂടി അധികനേരം ക്രീഡിക്കുകയും ഇടയ്ക്കിടയ്ക്കു "ഹേ ധൂത്താ! അങ്ങ് എനിക്കു വശഗനായിത്തീൎന്നിരിക്കുന്നു; ഈ യുദ്ധത്തിൽ ഞാൻ ജയിച്ചുപോയി" എന്നെല്ലാം പറയുകയും തലമുടിക്കു പിടിച്ചു വലിച്ചു അധരത്തെ ചുംബിക്കുകയും ശ്രമം നിമിത്തം കണ്ണുകൾ താണും ആകപ്പാടെ തളൎന്നും സ്ത്രീ വേഗം വശഗയായിത്തീരുകയും ചെയ്യുന്നു.

(ഭോഗസംതൃപ്തയായ സ്ത്രീയുടെ ലക്ഷണം)

ശ്ലഥദേഹലതാം സുമൂൎഛിതാം
ദരസമ്മീലിതലോചനോല്ലലാം

സമവേക്ഷ്യ നിതാന്തനിസ്സ്പൃഹാ-
മവഗച്ഛേദബലാം ധൃതാമിതി. ൪൦

സാരം:—ക്ഷീണിച്ച ദേഹവും മൂർഛാവസ്ഥയും തളൎന്ന് അല്പം അടഞ്ഞ കണ്ണുകളും അവശതാവും കണ്ടുകഴിഞ്ഞാൽ അപ്രകാരമുള്ളവൾ ഭോഗസംതൃപ്തയെന്നറിയണം.

(ഉപരിസുരതത്തിന്നു യോഗ്യയായ സ്ത്രീ)

ചാരുയൌവനസമ്പന്നാ
തന്വീ ശ്രമവിവൎജ്ജിതാ
ജിതവ്രീളാനുരക്താ ച
ശസ്താ നാരീ നരായിതേ. ൪൧

സാരം:—പൂൎണ്ണയൌവനയുക്തയും തടിപ്പില്ലാത്ത ശരീരമുള്ളവളും പരിശ്രമംകൊണ്ടു ക്ഷീണിക്കാത്തവളും ലജ്ജയില്ലാത്തവളും അനുരാഗിണിയും ആയ സ്ത്രീയാണു് ഉപരിസുരതത്തിനു യോഗ്യതയുള്ളവൾ എന്നറിയണം.

(വിപരീതസുരതത്തിന്നു കൊള്ളരുതാത്ത സ്ത്രീ)

കരിണീം ഹരിണീം ച ഗൎഭിണീം
നവസൂതാമൃതുയോഗിനീം കൃശാം
ജ്വരിതാം ച കുമാരികാം രതേ
വിപരീതേ പരിവൎജ്ജയേൽ സുധീഃ. ൪൨

സാരം:—പിടിയാന ജാതിയും മാൻ ജാതിയും ഗൎഭിണിയും കടിഞ്ഞൂൽ പ്രസവിച്ചവളും ഋതുസ്നാനം ചെയ്യുവളും മെലിഞ്ഞവളും പനി പിടിപെട്ടവ

ളും കുമാരിയും വിപരീതസുരതത്തിനു കൊള്ളരുതാത്തവരാകുന്നു.

(കരതാഡനസീൽക്കാരോദ്ദേശം)

കാമയുദ്ധാംഗയുഗ്മം സ്യാൽ
കരതാഡനസീൽകൃതേ
തത്താഡനം ചതുർദ്ധോക്തം
സീൽകൃതം പഞ്ചധാ സ്മൃതം. ൪൩

സാരം:—കാമകേളിയിൽ കരതാഡനം സീൽക്കാരം എന്നിങ്ങനെ രണ്ടു കൂട്ടം വളരെ പ്രധാനമാകുന്നു. അതിൽ താഡനം നാലുവിധവും സീൽക്കാരം അഞ്ചുവിധവുമുണ്ട്.

(നാലു താഡനങ്ങളുടെ പേര്)

പ്രസൃതേനാപഹസ്തേന
മുഷ്ടിനാ സമപാണിനാ
താഡനം സ്യാച്ചതുർദ്ധൈവം
തസ്യ സ്ഥാനാനി സംബ്രുവേ. ൪൪

സാരം:—പ്രസൃതം അപഹസ്തം മുഷ്ടി സമപാണി എന്നിങ്ങനെ താഡനം നാലുവിധമാകുന്നു. അതിന്റെ സ്ഥാനങ്ങളെ മുറയ്ക്കു വിവരിയ്ക്കുന്നു.

(ഇന്ന സ്ഥാനത്തു് ഇന്ന താഡനം ചെയ്യുക)

പാർശ്വേ ഹൃദ്യേ സമതലം മുഷ്ടിം പൃഷ്ഠേഥ മൂർദ്ധനി
ഫണാകാരം പ്രസൃതികം യുഞ്ജ്യാൽഭ്രൂവ്യപഹസ്തകം. ൪൫

സാരം:—ഇരുവശങ്ങളിലും ഹൃദ്യത്തിലും കൈ നിവത്തിപ്പിടിച്ചുള്ള സമപാണിയും പൃഷ്ഠത്തിൽ കൈ ചുരു

ട്ടിയിട്ടുള്ള മുഷ്ടിയും തലയിൽ സർപ്പാകാരമായുള്ള പ്രസൃതവും ഹൃദയത്തിൽ അപഹസ്തവും പ്രയോഗിക്കേണ്ടതാണ്.

(സന്താനകതാഡനലക്ഷണം)

വിപരീതരതേ യദംഗനാ
ഹൃദി മുഷ്ട്യാ പരിതാഡയേൽ പതിം
കരഘാതനകം തദാ ബുധൈ-
രിതി സന്താനകസംജ്ഞമുച്യതേ. ൪൬

സാരം:—വിപരീതസുരതത്തിൽ സ്ത്രീ കൈ ചുരുട്ടി പുരുഷന്റെ നെഞ്ചിൽ താഡിക്കുന്നതിനു സന്താനകം എന്നു പറയപ്പെടുന്നു.

(പതാകം, ബിന്ദുമാലം, ഇവയുടെ ലക്ഷണം)

വിസ്തീർണ്ണഹസ്തേന രതൗ യദാ സ്ത്രീ
ഹന്യാൽ പതിം സ്യാൽ സ പതാകസംജ്ഞഃ
അംഗുഷ്ഠകേനൈവ കൃതപ്രഹാരോ
വിജ്ഞൈസ്സ ഉക്തഃ ഖലു ബിന്ദുമാലഃ. ൪൭

സാരം:—സംഭോഗസമയത്തു സ്ത്രീ കൈ നിവർത്തു ഭർത്താവിനെ താഡനംചെയ്യുന്നതിന്നു പതാകം എന്നും പെരുവിരൽ കൊണ്ടുമാത്രം അപ്രകാരം ചെയ്യുന്നതിനു ബിന്ദുമാലം എന്നും പേരുകൾ പറയപ്പെടുന്നു.

(കുണ്ഡലലക്ഷണം.)

അംഗുഷ്ഠമദ്ധ്യാംഗുലികപ്രഹാരം
ശനൈഃ പുരസ്ത്രീ കുരുതേതിരാഗ
യത്രൈവ ഉക്തഃ കവിഭിഃ പുരാണൈ
സ്സാനന്ദകൃൽ കുണ്ഡലനാമധേയഃ. ൪൮

സാരം:—പെരുവിരൽ അണിവിരൽ ഇതുകളെ
ക്കൊണ്ടു അനുരാഗിണിയായ സ്ത്രീ സാവധാനത്തിൽ പു
രുഷനെ അടിക്കുന്നതിനു കുണ്ഡലമെന്നു പേർ. ഇതു വള
രെ ആനന്ദപ്രദമാകുന്നു.

(അഞ്ചുവിധത്തിലുള്ള സീൽക്കാരപ്പേരുകൾ)

അഥ സീൽകൃതഭേദാംസ്തു
പഞ്ചൈവ ക്രമതോ ബ്രുവേ
ഹിംകൃതം സ്തനിതം ഹൂൽകൃ-
തോൽകൃതേ തദ്രവാകൃതിഃ. ൪൯

സാരം:—സീൽക്കാരം അഞ്ചുവിധമുണ്ടെന്നു മുൻ
പറഞ്ഞുവല്ലൊ. അവ മുറയ്ക്കു ഹിംകൃതം സ്തനിതം ഹൂൽ
കൃതം ഉൽകൃതം ദ്രവാകൃതി എന്നിങ്ങനെയാകുന്നു.

(ഹിംകൃതം, സ്തനിതം ഇവയുടെ ലക്ഷണം)

ഉച്ചൈരോ മുഖനാസാഭ്യാം
ഹിംകൃതഃസ്യാപജ്ജായതേ
സ്തനിതം മേഘഗംഭീര-
ഘോഷവൽ സ്യാത്തദാ സ്മൃതം. ൫൦

സാരം:—മുഖനാസികകളെക്കൊണ്ടുള്ള സീൽക്കാര
ത്തിനു ഹിംകൃതമെന്നും ഇടി മുഴക്കം പോലെയുള്ള സീൽ
ക്കാരത്തിനു സ്തനിതമെന്നും പറയപ്പെടുന്നു.

(ഹൂൽകൃതം, ഉൽകൃതം, ദ്രവാകൃതി
ഇവയുടെ ലക്ഷണം.)

ഹൂൽകൃതന്തു ഭുജംഗസ്യോച്ഛ്വാസവൽസ്യാദഥോൽകൃതം
മേഘവിന്ദുശ്ച്യുതാതോയേ നിപാതേത്തദ്രവാകൃതിഃ ൫൧

സാരം:—സപ്പത്തിൻെറ ചീററൽ പോലെയുള്ള

സീൽക്കാരത്തിന്നു ഫൂൽകൃതമെന്നും ഉൽകൃതമെന്നും മഴ വെള്ളത്തിൽ വീഴുന്നതുപോലെയുള്ള സീൽക്കാരത്തിന്നു ദ്രവാകൃതി എന്നും പറയപ്പെടുന്നു.

ലാവകോകിലകപോതസിംഹികാ-
നീലകണ്ഠരുതസന്നിഭാൻ ക്രമാൽ
സന്ദധാതി കില സീൽകൃതാദികാം-
ശ്ചിത്തഭോഗസമയേ വിലാസിനീ. ൭൨

സാരം:—തിത്തിരിപ്പുള്ള് കുയിൽ മാടപ്രാവു പെൺ സിംഹം മയിൽ ഇതുകളുടെ ശബ്ദത്തോടു സദൃശമായ സീൽക്കാരത്തെ വിലാസിനികളായ സ്ത്രീകൾ സംഭോഗ കാലത്തിൽ ചെയ്യുന്നു.

സുരതേ രദനച്ഛദം യദാ
പ്രമദായാഃ പരിചുംബ്യതേ ഭൃശം
ദയിതേന തദാതിരാഗതഃ
ക്രിയതേ സീൽകൃതമഞ്ജസാ തയാ. ൭൩

സാരം:—സംഭോഗാവസരത്തിൽ പുരുഷൻ സ്ത്രീയുടെ അധരത്തിൽ ചുംബിക്കുകയാണെങ്കിൽ അപ്പോൾ അവൾ പ്രേമാധിക്യത്താൽ സീൽക്കാരം ചെയ്യുമെന്നറിക.

## അഷ്ടമഹാനായികാലക്ഷണം.

(ഖണ്ഡിതാലക്ഷണം)

നിഖിലസുരതചിഹ്നൈരങ്കിതാംഗഃ സപത്ന്യാ-
സ്സവിധമരുണനേത്രസ്സാദരം ജീവിതേശഃ

സദയമധുരവാക്യഃ പ്രാതരഭ്യേതി യാവൽ
കഥയതി പടുവാക്യം ഖണ്ഡിതാം താം വദന്തി. ()

സാരം:—സപത്നീസംഭോഗചിഹ്നങ്ങളോടും കലങ്ങിയ കണ്ണുകളോടും മധുരങ്ങളായ വാക്കുകളോടുംകൂടി ഭൎത്താവു പ്രാതഃകാലത്തിൽ വന്നു ചതുരങ്ങളായ സംഭാഷണങ്ങളെ തുടങ്ങവേ ഈൎഷ്യയോടുകൂടി നില്ക്കുന്ന നായികയേ ഖണ്ഡിത എന്നറിയണം.

(വാസകസജ്ജികാലക്ഷണം.)

വനിതാ ശുഭവാസമന്ദിരേ
മൃദുശയ്യാമധിവാസിനീ നിശി
പതിമാൎഗ്ഗചിരാപ്പിതേക്ഷണാ
കഥിതാ വാസകസജ്ജികാ ബുധൈഃ ൩൩

സാരം:—ശുഭമായിരിക്കുന്ന വാസഗൃഹത്തിൽ വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തും മെത്ത വിരിച്ചും രാത്രിയിൽ ഭൎത്താവിന്റെ വരവുംകാത്തു നോക്കിയിരിക്കുന്നവളെ വാസകസജ്ജിക എന്നു പറയുന്നു.

(കലഹാന്തരിതാലക്ഷണം)

സാഗസ്സയാ ചരണഗം ദയിതം പ്രചണ്ഡൈ-
ൎവ്വാക്യൈൎന്നിരസ്യ ബഹുകോപത ഏവ പശ്ചാൽ
സംജായതേ വിരഹതാപവിലാപദീനാ
യാ താം വദന്തി കലഹാന്തരിതാം കവീന്ദ്രാഃ. ൩൪

സാരം:—അപരാധകാരിയാണെങ്കിലും കാൽക്കൽ വീണ ഭൎത്താവിനെ കോപത്തോടുകൂടെ പല വാക്കുകളും പറഞ്ഞു ദൂരത്തകററിയതിനുശേഷം വിരഹദുഃഖം അനുഭവിച്ചുകൊണ്ടു വിലപിക്കുന്നവളെ കലഹാന്തരിത എന്നു വിദ്വാന്മാർ പറയുന്നു.

(അഭിസാരികാലക്ഷണം)

മദനാകുലിതാതിനിസ്ത്രപാ
കൃതഭൂഷാ കില ഗൂഢചാരിണീ
സുരതായ പരാലയം വ്രജൽ
കവയസ്താമഭിസാരികാം ജഗുഃ                                                    ൭

സാരം:—കാമപരവശയായിട്ടു ലജ്ജയെന്നിയേ വസ്ത്രാഭരണാദ്യലങ്കാരസമേതം ആരുമറിയാതെ സംഭോഗത്തിനായി അന്യപുരുഷന്മാരെത്തേടി രാത്രിയിൽ അന്യഗൃഹത്തിലേക്കു പോകുന്നവളെ അഭിസാരിക എന്നു പറയുന്നു.

(വിപ്രലബ്ധാലക്ഷണം)

പ്രിയതമമുപനേതും പ്രേഷയിത്വാപദൂതീം
സ്വയമതിരതിലോലാ യാതി സങ്കേതദേശം
തദനു പതിവിഹീനാമാഗതാം വീക്ഷ്യ താം യാ
വഹതി ബഹുലതാപം സോച്യതേ വിപ്രലബ്ധാ

സാരം:—ഭർത്താവിനെ തന്റെ അടുക്കലേക്കു കൂട്ടിച്ചുകൊണ്ടു വരുന്നതിനായി ദൂതിയെ നിയോഗിച്ചശേഷം തന്നത്താൻ ഭോഗവാഞ്ഛയോടുകൂടെ സങ്കേതസ്ഥലത്തു ചെന്നിരിക്കുകയും ഭർത്താവിനെ കൂട്ടിച്ചുകൊണ്ടല്ലാതെ തനിയെ തിരിച്ചുവരുന്ന ദൂതിയെ കണ്ടിട്ടു ഒട്ടധികം വിലപിച്ചു ദുഃഖിക്കുകയും ചെയ്യുന്നവളെ വിപ്രലബ്ധ എന്നു പറയുന്നു.

(വിയോഗിനീലക്ഷണം.)

ദയിതേ പരദേശസംസ്ഥിതേ
ശശിപങ്കേരുഹചന്ദനാദിഭിഃ

പരിതപ്യതേ ഏവ: സാപപ്യ:
കഥിതാ സാ കവിഭിർവ്വിയോഗിനീ. ൩൯

സാരം:—ഭർത്താവു ദൂരദേശത്തിൽ പോയിരിക്കുമ്പോൾ ചന്ദ്രൻ താമരപ്പൂവു ചന്ദനം മുതലായവയാൽ ശരീരത്തിനു ചൂടുപിടിക്കുന്നുവോ എന്നു തോന്നത്തക്കവണ്ണം വിരഹതാപം അനുഭവിക്കുന്നവൾക്കു വിയോഗിനി എന്നു പറയുന്നു.

(പൂർവ്വപതിലക്ഷണം)

വൈരാഗ്യവാൻ സകലകേളികലാകലാപേ
കാന്തോ ജഹാതി ന സകാശമനംഗലൌല്യാൽ
യസ്യാസ്സ്ത്രിയസ്സുരതസൌഖ്യവിമോഹിതാംഗാ
സാ ധ്വീ ന പൂർവ്വപതികേതി ബുധൈഃ പ്രദിഷ്ടാ. ൪൦

സാരം:—മററു യാതൊരു കാര്യങ്ങളിലും വിചാരം കൂടാതെ കാമകേളികളിൽ മാത്രം ആസക്തചിത്തനായ ഭർത്താവു് ഏതൊരു സ്ത്രീയുമൊന്നിച്ചു സംഭോഗം ചെയ്തുകൊണ്ടു താമസിക്കുന്നുവോ, അപ്രകാരം സൌഭാഗ്യമനുഭവിക്കുന്ന ആ സ്ത്രീയെ പൂർവ്വപതിക എന്നു വിദ്വാന്മാർ ഉൽഘോഷിക്കുന്നു.

(ഉല്ക്കണ്ഠിതാലക്ഷണം)

വിവിധകുസുമമാലാഭൂഷിതാംഗീമനോജ്ഞാ
സുരതരതവിലോലാ സാനുരാഗാ സ്വകാന്തേ
ന വസതി ചടുലാക്ഷീ വാസഗേഹേ ചിരായ
വരകവിഭിരിഹോക്താ സാ കിലോല്ക്കണ്ഠിതേതി

സാരം:—പലതരത്തിലുള്ള പൂക്കൾ മാലകൾ ഇവ

കൊണ്ടു മനോഹരമായ ശരീരത്തെ അലങ്കരിച്ചും സംഭോഗത്തിൽ അത്യാസക്തിയോടുകൂടിയും ഭൎത്താവിൽ അനുരാഗമുള്ളവളായും വാസഗൃഹത്തിൽത്തന്നെ വളരെനാൾ താമസിക്കാത്തവളായും ഇരിക്കുന്ന സ്ത്രീയെ ഉൽക്കണ്ഠിത എന്നു പറയുന്നു.

സുവിദിതപരമാൎത്ഥഃ കാമശാസ്ത്രസ്യ വിദ്വാൻ
വിവിധരതിവിനോദൈഃ കാമിനീനാം മനാംസി
അനുദിനമനുരാഗാദ്രഞ്ജയേദ്യസ്സലീലം
ഫലമവികലമേവ പ്രാപ്നുയാജ്ജന്മനസ്സഃ ൯൨

സാരം:—കാമശാസ്ത്രത്തിൽ അതിയായ പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളവനും വാസ്തവസ്ഥിതികളെ എല്ലാം മനസ്സിലായിട്ടുള്ളവനുമായ പുരുഷൻ അനുരാഗസമേതം സകലകലകളെക്കൊണ്ടും കാമിനിമാരുടെ മനസ്സിനെ എല്ലാ ദിവസവും രഞ്ജിപ്പിക്കുകയാണെങ്കിൽ അങ്ങനെയുള്ളവന്ന് ഈ ജന്മംകൊണ്ടുതന്നെ ജന്മസാഫല്യമുണ്ടാകുമെന്നുള്ളതു നിശ്ചയംതന്നെ.

ഇങ്ങനെ അനംഗരംഗത്തിൽ സംഭോഗനിരൂപണമെന്ന
എട്ടാംസ്ഥലം കഴിഞ്ഞു.

---

## നവമസ്ഥലപ്രാരംഭഃ.

---

### (ദ്രാവണവിധി)

പ്രാഗേവ പുംസസ്സുരതേ ന യാവ-
ന്നാരീ ദ്രവേൽ ഭോഗസുഖം ന താവൽ

അതോ ബുദ്ധൈഃ കാമകലാവിദഗ്ദ്ധൈഃ
കാൎയ്യഃ പ്രയത്നോ വനിതാദ്രവത്വേ. ൧

സാരം:—സംഭോഗാവസരത്തിൽ ആദ്യമായി പുരുഷനു തൃപ്തിയുണ്ടാകുന്ന പക്ഷം അപ്രകാരമുള്ള സംഭോഗംകൊണ്ടു സ്ത്രീക്കു യാതൊരു സുഖവും ഉണ്ടാകുന്നില്ല. അതുകൊണ്ടു കാമകലാകുശലനായ പുരുഷൻ ആദ്യം സ്ത്രീക്കു തൃപ്തിയുണ്ടാകത്തക്കവിധത്തിലുള്ള പ്രവൃത്തികൾ ചെയ്യേണ്ടതാകുന്നു.

ജാത്യാദിസാദ്ധ്യം ദുൎജ്ഞേയം സാങ്കൎയ്യാദവിശേഷതഃ
അത ഏവാതിസൂക്ഷ്മാ ച കലാ വിദ്വദഗോചരാ ൧
തസ്മാല്ലോകഹിതാൎത്ഥായ ദമ്പത്യോസ്സുഖസിദ്ധയേ
നാനൌഷധവിധാനേന ദ്രവയുക്തിരുദീൎയ്യതേ. ൨

സാരം:—പത്മിന്യാദി ലക്ഷണങ്ങൾ കൂടിക്കലൎന്നല്ലാതെ കാണ്മാൻ വളരെ പ്രയാസം. അതിനാൽ അതിസൂക്ഷ്മമായ അമൃതകലയും വിവരിച്ചറിവാൻ വിഷമമായിവരും. ആയതുകൊണ്ടു ദ്രവീകരണം ഔഷധാദി പ്രയോഗങ്ങളാൽ സാധിക്കേണ്ടിയിരിക്കുന്നു.

പത്മിന്യാദി ലക്ഷണങ്ങൾ ശരിയായി കാണുന്നിടത്തു് ഈ വിധി ആവശ്യമില്ലതാനും. ദമ്പതിമാൎക്കു കാമസുഖം ഉണ്ടാകുന്നതിന്നും തന്നിമിത്തം ലോകത്തിൽ സത്സന്താനങ്ങൾ ജനിക്കുന്നതിന്നുംവേണ്ടി ദ്രാവണവിധി പറയപ്പെടുന്നു.

മധുനാ സഹിതം ഘോഷാ-
ചൂൎണ്ണം യസ്യാ വരാംഗകേ

നിക്ഷിപ്യ രതേ വരാംഗീ സാ

പുംസഃ പ്രാക് ദ്രവതാം വ്രജേൽ. ൪

സാരം:—ജവഗ്ഗത്തിക്കാ പൊടിച്ചു തേനിൽ കുഴച്ചു യോനിയിൽ തേച്ചാൽ വേഗത്തിൽ ദ്രവിക്കും.

ശുദ്ധം ശങ്കരബീജം ച ജാതീരസവിമർദ്ദിതം

വരാംഗമദ്ധ്യേ നിക്ഷിപ്തം നാരീം സംദ്രാവയേദ്രതേ. ൫

സാരം:—ഉമ്മത്തിൻ കുരു പൊടിച്ചു പിച്ചകത്തില നീററിൽ കുഴച്ചു യോനിയിൽ പുരട്ടിയാൽ സ്ത്രീ വേഗത്തിൽ ദ്രവിക്കും.

ചിഞ്ചാഫലം സസിന്ദൂരം മാക്ഷികേന സമന്വിതം

ക്ഷിപ്തം ഗുഹ്യേ രതേ യോഷാം പ്രാഗേവ ദ്രവതാം നയേൽ

സാരം:—വാളൻപുളിയും സിന്ദൂരവുംകൂടി തേനിൽ കുഴച്ചു യോജിപ്പിച്ചു ഗുഹ്യത്തിൽ പുരട്ടിയാൽ വേഗത്തിൽ സുഖസ്രാവമുണ്ടാകും.

കർപ്പൂരം ടങ്കണം ശംഭുബീജം ചേതി ത്രിഭിസ്സമൈഃ

സക്ഷൌദ്രൈർല്ലിപ്തലിംഗസ്തു നരഃ സംദ്രാവയേൽ പ്രിയാം

സാരം:—ഉമ്മത്തിൻകുരു കർപ്പൂരം പൊൻകാരം ഇവ സമം പൊടിച്ചു തേനിൽ കുഴച്ചു ലിംഗത്തിൽ പുരട്ടിയാൽ സംഭോഗസമയത്തു സ്ത്രീ ആദ്യമായി സ്രവിക്കും.

മധ്വാജ്യാഗസ്ത്യപത്രോത്ഥരസസമ്മർദ്ദിതേന ച

ടങ്കണേന ധ്വജം ലിപ്ത്വാ ദ്രാവയേദബലാം നരഃ ൭

സാരം:—നെയ്യ തേൻ അകത്തിയിലനീരു ഇവ സമം എടുത്തു പൊൻകാരം പൊടിച്ച് അതിലിട്ടുകൂട്ടി ലിം

ഗത്തിൽ പുരട്ടിയാൽ സംഭോഗാവസരത്തിൽ സ്ത്രീ വേഗം തൃപ്തയായിത്തീരും.

ജീർണ്ണോ ഗുഡഃ ചിഞ്ചിണികാഫലഞ്ച
ഫേലാഷാരജഃ ക്ഷൌദ്രയുതം സമാംശം
ഏഭിർദ്ധ്വജം യഃ പരിലിപ്യ ശേതേ
കുർയ്യാൽ സ രേതശ്ച്യുതിമംഗനാനാം. ൯

സാരം:—പഴയ ശർക്കര, വാളൻപുളി, ഞവഞ്ഞിക്കായ് പൊടിച്ചതു് ഇവ സമം തേൻ ചേർത്തു ലിംഗത്തിൽ പുരട്ടിയാൽ സംഭോഗാവസരത്തിൽ സ്ത്രീ ആദ്യമായിത്തന്നെ സംതൃപ്തയാകും.

മരിചകനകബീജൈഃ പിപ്പലീലോധ്രയുക്തൈഃ
വിമലമധുവിമിശ്രൈർമ്മാനവോ ലിപ്തലിംഗഃ
സ്മരസമരവിലാസേ കഷ്ടസാദ്ധ്യാംചനാരീ-
മപഗതരതിരാഗാം സംവിടദ്ധ്യാദവശ്യം. ൧൦

സാരം:—കുരുമുളക് ഉമ്മത്തിൻകുരു തിപ്പലി പാച്ചോററിവേരു് ഇവ പൊടിച്ചു തേനിൽ ചാലിച്ചു ലിംഗത്തിൽ പുരട്ടിയാൽ കഷ്ടസാദ്ധ്യയായ സ്ത്രീയേക്കൂടി സംഭോഗംകൊണ്ടു വശത്താക്കാം.

---

## സ്തംഭനം.

പതനാന്മദനാംഭസസ്ത്വരം
പരിതോഷോ ന ഭവേദ്വിലാസിനീനാം
സുരതോത്സവസിദ്ധിഹേതവേ
തദയം സ്തംഭവിധിർന്നിരുച്യതേ. ൧൧

സാരം:—സംഭോഗാവസരത്തിൽ പെട്ടെന്നു മദനജലം സ്രവിക്കുന്നതുകൊണ്ടു സ്ത്രീക്കു സംതൃപ്തി ഉളവാകുന്നില്ല. തന്മൂലം കാമജലത്തെ സ്തംഭിപ്പിച്ചുനിറുത്തി സുരതകാലത്തെ ദീൎഘിപ്പിക്കുന്നതിനുള്ള ഉപായങ്ങളെ പറവാൻ ഭാവിക്കുന്നു.

ലജ്ജാലുമൂലം ക്ഷീരൈൎഗ്ഗോ-
വ്ജ്രീക്ഷീരേണ വാ പുനഃ
പിഷ്ട്വാ സ്വപാദൌ സംലിപ്യ
ചിരാൽ ബീജം വിമുഞ്ചതി. ൧൨

സാരം:—തൊട്ടാവാടിവേരു പശുവിൻ പാലിലോ കള്ളിപ്പാലിലോ അരച്ചു് ഉള്ളംകാലിൽ പുരട്ടിയാൽ ബീജം സ്തംഭിച്ചുനിൽക്കും.

അഥ കൌസുംഭതൈലേന
വഷ്ാഭ്രരജസാപി ച
ലിപ്തപാദഃ പുമാൻ ശേതേ
ന ജഹാതി രതേ ത്വരാം. ൧൩

സാരം:—തമിഴാമവേരു അരച്ചുണങ്ങി ചന്ദ്രകാവി എണ്ണയിൽ കുഴച്ചു് ഉള്ളംകാലിൽ തേച്ചാൽ ബീജസ്തംഭമുണ്ടാകും.

ശ്വേതായാഃ കാമജംഘായാ
മൂലം ശ്വേതാബ്ജകേസരം
ക്ഷൌദ്രേണ നാഭിസംലേപാൽ
ബീജം സ്തംഭതി കാമിനഃ ൧൪

സാരം:—വെളുത്ത കാക്കക്കൊടിവേരു്, വെള്ള

ത്താമരയല്ലി ഇവ പൊടിച്ചു തേനിൽ കുഴച്ചു നാഭിയിൽ പുരട്ടിയാൽ ബീജം സ്തംഭിക്കും.

സപാകം ശംഭുബീജം ച
കർപ്പൂരം ച സമാംശകം
മധുനാലേപയേന്നാഭൌ
യസ്സ ബീജം ന മുഞ്ചതി ൧൫

സാരം:—പഴുത്ത ഉമ്മത്തിൻകായുടെ കുരുവും കർപ്പൂരവും സമമായി എടുത്തു തേനിൽ കുഴച്ചു നാഭിയിൽ പുരട്ടിയാൽ ബീജസ്തംഭമുണ്ടാകും.

സിതഃകാകിലനാമ്നശ്ച
ബീജം പുഷ്യോദ്ധൃതം കടൌ
ബദ്ധം ലോഹിതസൂത്രേണ
ബീജസ്തംഭം കരോത്യലം. ൧൬

സാരം:—വെളുത്ത കാർകോകിലരി പൂയത്തുംനാൾ പറിച്ചെടുത്തു ചുവന്ന ചരടിൽ കോർത്ത് അരയിൽ കെട്ടിയാൽ ബീജസ്തംഭം വേണ്ടപോലെ ഉണ്ടാകും.

സപ്തപർണ്ണസ്യ ബീജം വാ
രവിവാരേ സമുദ്ധൃതം
വക്ത്രേ ധൃതം നൃണാം ബീജം
ബധ്നാതി സുരതേ ചിരം. ൧൭

സാരം:—ഏഴിലംപാലയുടെ കായ് ഞായറാഴ്ച പറിച്ച് അതിൻെറ അരി വായിലിട്ടുകൊണ്ടു സംഭോഗം ചെയ്യുന്ന പക്ഷം ബീജസ്തംഭമുണ്ടാകും.

ശ്വേതേഷുപുംഖാമൂലം വാ
പുഷ്യാർക്കേ പ്രാപ്യ യഃ കടൌ
കന്യാകർത്തിതസൂത്രേണ
ബധ്നാതി സ ഭജേച്ചിരം. ൧൮

സാരം:—പൂയവും ഞായറാഴ്ചയും കൂടിയ ദിവസം വെളുത്ത കൊഴിഞ്ഞിലിന്റെ വേരു പറിച്ചു കന്യക പിരിച്ച ചരടോടുകൂടെച്ചേർത്ത് അരയിൽ കെട്ടിയാൽ ബീജം സ്തംഭിച്ചുനില്ക്കും.

ബീജം സിതാപരാജികാഖ്യസ്യ വടക്ഷീരേണ പേഷിതം
കരഞ്ജബീജമധ്യസ്ഥം സ്തംഭനം വദനേ ധൃതം. ൧൯

സാരം:—വെളുത്ത കാർകോകിലരി പേരാലിൻ പാലിൽ അരച്ച് ഉങ്ങിൻ കുരുവിന്നകത്തുവച്ചു വായിലിട്ടുകൊണ്ടു സംഭോഗംചെയ്താൽ സ്തംഭനമുണ്ടാകും.

## പുരുഷപൌഷ്ടികം.

ആരോഗ്യകരങ്ങളായ ഔഷധങ്ങളെ പറവാൻ പോകുന്നു.

ശക്തേതരഭാവാൽ സ്തംഭാദിസർവ്വമേവ പ്രയോജകം
അതശ്ശരീരപുഷ്ട്യർത്ഥം വാജീകരണമുച്യതേ. ൨൦

സാരം:—ശക്തിഹീനതയാണു ബീജസ്തംഭനമില്ലാതിരിക്കുന്നതിന്റെ കാരണം. ശക്തിയുണ്ടെങ്കിൽ ആവശ്യംപോലെയുള്ള ബീജസ്തംഭനം താനേ ഉണ്ടായിക്കൊള്ളും. ആകയാൽ ശരീരപുഷ്ടിക്കായുള്ള പ്രവൃത്തികൾ ചെയ്യേണ്ടതാണ്. അതിന്നായി വാജീകരണവിധിയെപ്പററി പ്രസ്താവിക്കുന്നു.

ചൂൎണ്ണം വിദാൎയ്യാസ്സ്വരസൈ-
ൎഭാവിതം ഭാനുശോഷിതം
മധ്വാജ്യമിശ്രിതം ലിഢ്വാ(ലീഢ്വാ)
ഭജതേ വനിതാ ദശ. ൨൧

സാരം:—പാൽമുതക്കിൻ കിഴങ്ങ് അതിൻെറ ഇല ഇടിച്ചു പിഴിഞ്ഞ നീരിൽ അരച്ചു വെയിലത്തുണക്കി നെയ്യും തേനും ചേൎത്തു ഭുശിയാൽ (സേവിച്ചാൽ) ദിവസം പത്തു സ്ത്രീകളോടുകൂടി രമിക്കത്തക്ക ശരീരബലമുണ്ടാകും.

സ്വരസൈൎഭാവിതം ധാത്രീ-
ചൂൎണ്ണമാജ്യസിതാന്വിതം
ക്ഷൌദ്രേണ വിലിഖ(ഹ)ൻരാത്രൌ
വൃദ്ധോപി തരുണായതേ. ൨൨

സാരം:—നെല്ലിക്കാ ഇടിച്ചു പിഴിഞ്ഞ നീരിൽ നെല്ലിക്കാ പൊടിച്ചിട്ടു നെയ്യും പഞ്ചസാരയും ചേൎത്തു രാത്രിയിൽ തേനിൽ ചാലിച്ചുപുരട്ടിയാൽ (സേവിച്ചാൽ) വൃദ്ധനായിരുന്നാലും താരുണ്യത്തേ പ്രാപിക്കും.

കപിഗോക്ഷുരഗോരക്ഷ-
ബലാനാഗബലാഭവം
ചൂൎണ്ണം ച ശതപത്രസ്യ
പീതം ക്ഷീരേണ പൌഷ്ടികം. ൨൩

സാരം:—നായ്ക്കുരണ ഞെരിഞ്ഞിൽ കുറുന്തോട്ടി ആനക്കുറുന്തോട്ടി താമരപ്പൂവു ഇവ പൊടിച്ചു പാലിൽ കലക്കി സേവിച്ചാൽ ആരോഗ്യമുണ്ടാവും.

കൃഷ്ണായസ്ത്രിഫലായഷ്ടീ-
ചൂർണ്ണം മധുഘൃതാന്വിതം
ഭക്ഷേദ്ദിനാന്തേ യോ നിത്യം
രമതേ ചടകവൽ ഭവേൽ. ൨൭

സാരം:—കാരിരുമ്പ് ത്രിഫല ഇരട്ടിമധുരം ഇവ പൊടിച്ചു തേനും നെയ്യും ചേർത്ത് അത്താഴം കഴിഞ്ഞു സേവിച്ചാൽ കുരിയിലിനെപ്പോലെ ധാതുപുഷ്ടിയുണ്ടാകും.

സിതാസാധിതഗോക്ഷീരെ
മാഷാൻ സംഭാവ്യ ശോഷയേൽ
ഭാവപാദൈഃ പുനസ്തേഷാം
ചൂർണ്ണസ്യ വടകം ശുഭം. ൨൮
കൃത്വാ ഘൃതേന സംസാധ്യ
പ്രദോഷേ ഭക്ഷയേൽ സദാ
വൃദ്ധോപി പ്രബലോ ഭൂത്വാ
വനിതാനാം ശതം വ്രജേൽ. ൨൯

സാരം:—ഉഴുന്നു പാലിൽ പുഴുങ്ങിയരച്ചു പഞ്ചസാരയും ചേർത്തു വടകമാക്കി ഉണക്കി ഓരോന്നു നെയ്യിൽ കുഴച്ചു ദിവസവും അത്താഴത്തിനുശേഷം സേവിച്ചാൽ വൃദ്ധനായിരുന്നാലും അനേകം സ്ത്രീകളോടൊന്നിച്ചു രമിക്കാനുള്ള ശക്തിയുണ്ടാകും.

മധൂകചൂർണ്ണകർഷം വാ
ലീഢ്വാ മധ്വാജ്യമിശ്രിതം
പിബേത്തദനു ഗോക്ഷീരം
യസ്സ നാരീശതം വ്രജേൽ ൩൦

സാരം:—ഇരട്ടിമധുരം പൊടിച്ചതു മൂന്നു കഴഞ്ചെടുത്തു തേനും നെയ്യും ചേൎത്തു സേവിക്കയും അനുപാനമായി പാൽ കുടിക്കുകയും ചെയ്താൽ അനേകം സ്ത്രീകളോടു കൂടി രമിക്കുന്നതിനുള്ള ശക്തിയുണ്ടാകും.

ബീജം സിതവികാര്യ്യസ്യ
തണ്ഡുലം ഷാഷ്ടികോത്ഭവം
ഉഭയോഃ കഷം ലിഹൻ രാത്രൗ
മധുനാ ദൃഢതാം വ്രജേൽ. ൧൧൯

സാരം:—വെളുത്ത കാർകോകിലരി ഞവരയരി ഇവ മുമ്മൂന്നു കഴഞ്ചു പൊടിച്ചു തേൻ ചേൎത്തു രാത്രിയിൽ സേവിച്ചാൽ ധാതുപുഷ്ടി ഉണ്ടാകും.

ശതപത്രരസം സൎപ്പിഃ
തുല്യം തദ്ദശധാപയഃ
ഏതൈഃ സംസാധിതം ക്ഷൌദ്ര-
സിതാഭ്യാം പൌഷ്ടികം പരം ൧൨൦

സാരം:—താമരപ്പൂവിൻ നീരു് നെയ്യ് ഇവ തുല്യം പത്തിരട്ടി പാലും ചേൎത്തു പാകം ചെയ്തു് ആറിയാൽ തേനും പഞ്ചസാരയും കൂട്ടി സേവിക്കുക. ധാതുപുഷ്ടിയുണ്ടാകും.

മുതായസ്ത്രിഫലായഷ്ടി-
ചൂൎണ്ണം മധുഘൃതാന്വിതം
ദിനാന്തേ ലേഹയേന്നിത്യം
സ നാരീം സുരതേ ജയേൽ. ൧൨൧

സാരം:—ലോഹസിന്ദൂരം ത്രിഫല ഇരട്ടിമധുരം ഇവ പൊടിച്ച തേനും നെയ്യും ചേൎത്ത് അത്താഴം കഴിഞ്ഞു സേവിച്ചാൽ ധാതുപുഷ്ടിയുണ്ടാകും.

## ലിംഗസ്ഥൂലീകരണം.

ലഘുസൂക്ഷ്മേണ ലിംഗേന
നൈവ തുഷ്യന്തി യോഷിതഃ
തസ്മാൽ തൽപ്രീതയേ വക്ഷ്യേ
സ്ഥൂലീകരണമുത്തമം. ൩൧

സാരം:—കൃശവും ഹ്രസ്വവുമായ ലിംഗംകൊണ്ടു സ്ത്രീകൾ സന്തോഷിക്കുന്നില്ല. ആയതുകൊണ്ടു ലിംഗസ്ഥൂലീകരണത്തെ പറയപ്പെടുന്നു.

ബലാ നാഗബലാ കുഷ്ഠം
വചാ ദീൎഘപിപ്പലീ
വാജിഗന്ധാ ഹയരിപു-
രിരി സൎവ്വം സമാംശകം. ൩൨

സംചൂൎണ്ണ്യ നവനീതേന
ലിംഗലേപോ വിധീയതേ
മുഹൂൎത്താദതിസൂക്ഷ്മം ച
വാജിലിംഗസമം ഭവേൽ. ൩൩

സാരം:—കുറുന്തോട്ടി ആനക്കുറുന്തോട്ടി കൊട്ടം വയമ്പ് ആനത്തിപ്പലി അമുക്കിരം കരിവേലംപട്ട ഇവ സമം പൊടിച്ച വെണ്ണനെയ്യിൽ ചാലിച്ച പൂശിയാൽ ക്ഷണനേരംകൊണ്ടു ലിംഗം വൎദ്ധിക്കും.

ജാതീരസശിലാകുഷ്ഠ-
ഫേലോഷാടകങ്കണചൂർണ്ണകൈഃ
തിലതൈലയുതൈർല്ലേപാൽ
ലിംഗവൃദ്ധിഃ പ്രജായതേ. ൩൪

സാരം:—മനയോല കൊട്ടം ഞവരത്തിക്കാ പൊൻകാരം ഇവ പൊടിച്ചു പിച്ചകത്തിലനീരും എണ്ണയും ചേൎത്തു പൂശിയാൽ ലിംഗം വലുതാകും.

സൈന്ധവം മരിചം കുഷ്ഠം
ബൃഹതീ ഖരമഞ്ജരീ
ഹയഗന്ധാ യവൊ മാഷഃ
പിപ്പലീ ഗൌരസർഷപാഃ ൩൫
തിലാശ്ചൈതാനി സംപിഷ്യ
മധുനോദ്വർത്തനം ബുധഃ
പ്രയോജയേൽ കർണ്ണപാളി-
സ്തനലിംഗാഭിവൃദ്ധയേ. ൩൬

സാരം—ഇന്തുപ്പു കുരുമുളകു് കൊട്ടം വഴുതനങ്ങ വലിയ കടലാടി അമുക്കുരം യവം ഉഴുന്നു തിപ്പലി വെൺകടുകു് എള്ളു് ഇവ സമം അരച്ചു തേൻ ചേൎത്തു പുരട്ടി തടവിയാൽ കാതു മുല ലിംഗം ഇവ വളരും.

ബൃഹതീഫലഭല്ലാത
ദാഡിമീഫലകല്ക്കകൈഃ
സാധിതം കടുതൈലം ച
മർദ്ദനം ലിംഗവർദ്ധനം. ൩൭

സാരം:—വഴുതനങ്ങ ചേക്കുരു മാതളനാരങ്ങാ ഇവ കല്ക്കം ചേൎത്തു കാച്ചി എടുക്കുന്ന കടുകെണ്ണ പുരട്ടിയാൽ ലിംഗം വർദ്ധിക്കും.

ഭല്ലാതം കൃഷ്ണലവണം
നളിനീദളമേവ ച
ദഗ്ദ്ധ്വാ തൽഭസ്മ ബൃഹതീ-
ഫലജേനാംഭസാ സഹ. ൩൮

മഹിഷീഗോമയൈഃ പൂർവ്വം
ഘൃഷ്ടേ ലിംഗേ വിലേപയേൽ
തൽക്ഷണാന്മുസലാകാരം
ദൃഢം ചൈവ ഭവേദലം. ൩൯

സാരം:—എരുമച്ചാണകം തേച്ചു ശുദ്ധിവരുത്തിട്ടുള്ള ലിംഗത്തിന്മേൽ, ചേർക്കുരു കറുത്ത ഉപ്പ് താമരയില ഇവ ചുട്ടുപൊടിച്ച ഭസ്മം വഴുതനങ്ങാനീരിൽ കുഴച്ചു തേച്ചാൽ ദാർഢ്യവും ദൈർഘ്യവും ഉണ്ടാകും.

ലോധ്രകാസീസമാനം ച
ബലാകല്കൈസ്തിലോത്ഭവം
തൈലം സംസാധിതം ലിംഗ-
യോനികർണ്ണവിവർദ്ധനം. ൪൦

സാരം:—പാച്ചോറ്റിവേരു, കറുത്തീയം, കുന്നോട്ടി ഇവ കല്ക്കമാക്കി കാച്ചി അരിക്കുന്ന തൈലം പുരട്ടിയാൽ ലിംഗം യോനി കാത് ഇവ വർദ്ധിക്കും.

## യോനിസങ്കോചം.

പ്രൗഢാനവപ്രസൂതാനാം
ശ്ലഥം ഗുഹ്യം ന രോചതേ
പുംസാമതസ്തൽസങ്കോച
വിധിസ്സംക്ഷേപതോ ബ്രുവേ ൪൧

സാരം:—പ്രൗഢകളുടേയും ആദ്യമായി പ്രസവിച്ചവരുടേയും യോനി ശ്ലഥമായിരിക്കും. അങ്ങനെ വരുമ്പോൾ പുരുഷന്മാൎക്ക് തൃപ്തിയുണ്ടാകയില്ല. അതുകൊണ്ടു യോനിസങ്കോചവിധി (ചുരുക്കുന്നതിനുള്ള വിധി) പറയപ്പെടുന്നു.

സനാളം കമലം പിഷ്ട്വാ
പയസാ കാരയേദ്വടീം
താം നിധായ ക്ഷണം യോനൌ
വൃദ്ധാപി സ്യാൽ കുമാരികാ. ൪൨

സാരം:—താമരപ്പൂ തണ്ടോടുകൂടി പറിച്ചു അരച്ചു പാലിൽ കുഴച്ചു വടികയാക്കി യോനിയിൽ വെച്ചാൽ ക്ഷണനേരംകൊണ്ടു വൃദ്ധസ്ത്രീ കന്യകയായിത്തീരും.

ദേവദാരു നിശായുഗ്മം
സരസീരുഹകേസരം
സംലിപ്തം മദനച്ഛത്രം
സങ്കോചം പരമം വ്രജേൽ. ൪൩.

സാരം:—ദേവതാരം മഞ്ഞൾ മരമഞ്ഞൾ താമരയല്ലി ഇവ അരച്ചു പുരട്ടിയാൽ യോനി ചുരുങ്ങും.

ലിപ്ത്വാ പികാഖ്യബീജൈശ്ച
വാരിപിഷ്ടൈഃ സ്മരാലയം
നിയമേന പരം ഗാഢം
വരാംഗം ലഭതേംഗനാ ൪൪

സാരം:—വെളുത്ത കാൎക്കോകിലരി പച്ചവെള്ളത്തിൽ അരച്ചു പതിവായി പുരട്ടിക്കൊണ്ടാൽ യോനിസങ്കോചമുണ്ടാകും.

ത്രിഫലാ ധാതകീപുഷ്പം
ജംബൂത്വക് ചാമരൈസ്സമൈഃ
സക്ഷൌദ്രലിപ്തം ഗുഹ്യഞ്ച
കന്യേവ ജരതീ ഭവേൽ. ൪൭

സാരഃ:—ത്രിഫല ഇരിപ്പപ്പൂവു ഞാവൽത്തൊലി ചാമരം ചുട്ടഭസ്മം ഇവ പൊടിച്ചു തേനിൽ ചേൎത്തു പുരട്ടിയാൽ യോനി ചുരുങ്ങി വൃദ്ധസ്ത്രീ കന്യകയേപ്പോലെ ആയിത്തീരും.

മധൂകകാഷ്ഠസാരേണ
ശ്ലക്ഷ്ണേന മധുനാ സഹ
വരാംഗം പൂരിതം സമ്യ-
ഗത്യന്തം ദൃഢതാം വ്രജേൽ. ൪൮

സാരം:—മൈലെള്ളിൻകാതൽ പൊടിച്ചു തേൻ ചേൎത്തു യോനിയിൽ തേച്ചാൽ യോനി സങ്കോചനിലയെ പ്രാപിക്കും.

(യോനിസംസ്കാരം.)

മന്ദാഗ്നൌ സാൎഷപം തൈലം
ജാതീപുഷ്പൈഃ പ്രസാധയേൽ
നാരീഗുഹ്യാന്തരാഭ്യംഗാൽ
സുഗന്ധി സുരതേ ഭവേൽ. ൪൯

സാരം:—കടുകെണ്ണ പിച്ചകപ്പൂവിട്ടു അടുപ്പിൽവെച്ചു തീ അല്പാല്പമായി കത്തിച്ചു കാച്ചി അരിച്ചെടുത്തു യോനിയുടെ അകമേ പുരട്ടിയാൽ സംഭോഗകാലത്തു സുഗന്ധമുണ്ടാകും.

സുരദാരുതിലാരിഷ്ട-
ദാഡിമാഞ്ജനകാഞ്ചനൈഃ
തൈലം സുസിദ്ധമഭ്യംഗാൽ
യോനിം സുരഭിതാം നയേൽ. ൪൮

സാരം:—ദേവതാരം എള്ള് വേപ്പിൻതൊലി മാതളനാരങ്ങാ അഞ്ജനക്കല്ല് ഉമ്മത്തില ഇവ കല്കം ചേൎത്തു കാച്ചിയ എണ്ണ യോനിയിൽ പുരട്ടിയാൽ സൌരഭ്യമുണ്ടാകും.

## ലോമശാതനവിധി.

കടുതൈലേ നാഗചൂൎണ്ണം
ക്ഷിപ്ത്വാ സപ്താഹമാതപെ
നിഃധയം മൎദ്ദനാത്തത്തു
യോനിലോമാപഹാരകം. ൪൯

സാരം:—നാഗദന്തിവേര് അരച്ചുണക്കി പൊടിച്ച് കടുകെണ്ണയിലിട്ടു ഏഴു ദിവസം വെയിലത്തു വെച്ചിരുന്ന് അതെടുത്തു പുരട്ടിയാൽ യോനിയിലെ രോമങ്ങൾ കൊഴിഞ്ഞുപോകും.

സപ്താഹം ഭാവിതം ശംഖ-
ഭസ്മ രംഭാംഭസാ തതഃ
തൈലേന യുക്തം ഹരതി
യോനിലോമാനി യോഷിതാം. ൫൦

സാരം—ശംഖഭസ്മം കദളിവാഴമാണത്തിൻെറ നീരിലിട്ടു ഏഴു ദിവസം ഉണക്കി എണ്ണ ചേൎത്തു പുരട്ടിയാൽ യോനിയിലേ രോമങ്ങൾ നശിക്കും.

ഹരിതാരം പലാശസ്യ
ഭസ്മ രംഭാജലാന്വിതം
ഏതസ്യ ലേപാല്ലോമാനി
ന രോഹന്തി കദാചന. ൩൧

സാരം:—അരിതാരം പ്ലാശിൻതൊലി ചുട്ടഭസ്മം ഇവ കദളിവാഴമാണം ഇടിച്ചുപിഴിഞ്ഞ നീരിൽ ചാലിച്ചു പുരട്ടിയാൽ യോനിയിൽ രോമങ്ങൾ ഒരു കാലത്തും മുളെയ്ക്കുകയില്ല.

## നഷ്ടപുഷ്പസമുച്ചയവിധി.

(ക്ഷീണിച്ച രേതസ്സിനെ വീണ്ടും
കൊണ്ടുവരുവാനുള്ള വിധി)

ഭ്രഷ്ടം ജ്യോതിഷ്മതിപത്രം
ജപാപുഷ്പം ച വാരിണാ
പിഷ്ട്വാ പിബത് സാ ഭ്രയോ
നഷ്ടപുഷ്പം പ്രവിന്ദതി. ൩൨

സാരം:—ചെറുപുന്നയില വറുത്തു ചെമ്പരുത്തിപ്പൂവോടുകൂടി വെള്ളത്തിൽ അരച്ചു സേവിച്ചാൽ പോയ്പോയ ആർത്തവം വീണ്ടും ഉണ്ടാകും.

തണ്ഡുലം ദേവകാഷ്ഠം ച
ദൂർവ്വാപത്രം സമം ത്രയം
വാരിപിഷ്ടം പിബേദ്യാ ച
നഷ്ടപുഷ്പം പ്രവിന്ദതി. ൩൩

സാരം:—അരി, ദേവതാരം, കറുക ഇവ മൂന്നും സമമായി എടുത്തു വെള്ളത്തിൽ അരച്ചുകലക്കി കുടിച്ചാൽ പോയ്പോയ ആർത്തവം പിന്നീടും ഉണ്ടാകും.

## പുഷ്പാധിക്യനിവാരണം.

പത്ഥ്യാ രസാഞ്ജനം ധാത്രീ
ത്രയം പിഷ്ടാംഭസാ സമം
സംപിബേദ്ധ്യാധികം പുഷ്പം
സപ്താഹാൽ പരിനാശയേൽ. ൫൪

സാരം:—കടുക്ക രസാഞ്ജനം നെല്ലിക്ക ഇവ മൂന്നും സമമായി പച്ചവെള്ളത്തിൽ അരച്ചു സേവിച്ചാൽ അധികമായുള്ള ആൎത്തവസ്രവണം ഏഴു ദിവസംകൊണ്ടു് ഇല്ലാതെയാകും.

കപിത്ഥം വേണുപത്രം ച
സമാംശം മധുനാ സഹ
ലീഢം സപ്താഹമാധിക്യം
പുഷ്പസ്യോപശമം നയേൽ. ൫൫

സാരം:—വിളാമ്പഴം മുളയില ഇവ സമം അരച്ചു തേൻ ചേൎത്തു സേവിച്ചാൽ ഏഴു ദിവസംകൊണ്ടു ആൎത്തവാധിക്യം തീൎന്നുപോകും.

## ഗൎഭാധാനവിധി.

രുക്മകാഞ്ചനതാമ്രാണാം
ഭസ്മക്ഷൌദ്രാന്വിതം ത്ര്യഹാൽ
ലീഢം പുഷ്പാന്തകേ സ്ത്രീഭിഃ
ക്ഷേത്രശുദ്ധിം വരാം ദിശേൽ. ൫൬

സാരം:—വെള്ളി പൊന്നു് ചെമ്പു് ഇവ ഭസ്മമാക്കി തേൻ ചേൎത്തു മൂന്നു ദിവസം ഋതുകാലാവസാന

ത്തിൽ സേവിച്ചാൽ സ്ത്രീകൾക്കു ഗർഭപാത്രശുദ്ധിയുണ്ടാകും.

നാഗകേസരചൂർണ്ണം വാ
സ്നാതാജ്യേന പിബേൽ ത്ര്യഹം
ക്ഷീരഭുൿ ഭർത്തൃസംയോഗാൽ
ഗർഭം ധത്തേംഗനാ ധ്രുവം. ൫൭

സാരം:—ഋതുകാലാവസാനത്തിൽ നാഗപ്പൂ പൊടിച്ച പൊടി തേൻചേർത്തു മൂന്നുദിവസം സേവിക്കുകയും അതിന്നുപരിയായി പാൽ കുടിക്കുകയും ചെയ്തശേഷം ഭർത്തൃസംയോഗം ചെയ്യുന്നതായിരുന്നാൽ സ്ത്രീ ഉടനെതന്നെ ഗർഭം ധരിക്കുന്നതാകുന്നു.

വാജിഗന്ധാമൃതാസഞ്ജ്ഞ-
കഷായം സ്നാനദിനേ പിബേൽ
സാപി പുംസാ ഗതാ നാരീ
ഗർഭം ധത്തേ ന സംശയഃ. ൫൮

സാരം:—അമുക്കുരം അമൃതു ചെഞ്ചല്യം ഇവകൊണ്ടുണ്ടാക്കിയ കഷായം ഋതുസ്നാനദിവസം സേവിച്ചുകൊണ്ടു ഭർത്തൃസംയോഗം ചെയ്താൽ സ്ത്രീ തീർച്ചയായും ഗർഭം ധരിക്കുന്നതാകുന്നു.

ശൃംഗിവേരോഷണം ക്ഷുദ്രാ
കണാ കേസരജം രജഃ
ഗോഘൃതേന പിബേദ്വ്യാതു
വന്ധ്യാപി ലഭതേ സുതം. ൫൯

സാരം:—ചുക്കു കുരുമുളകു ചെറുവഴുതിനവേരു കുങ്കുമം തിപ്പലി ഇവ പൊടിച്ച പൊടി പശുവിൻനെയ്യിൽ കുഴച്ചു സേവിച്ചാൽ മച്ചിയും പ്രസവിക്കും.

പുഷ്പോദ്ധൃതം ശ്വേതബലാ-
മൂലം ഭർത്രാ നിപേഷിതം
പിബേൽ ഘൃതേന സാ ഗർഭം
ധത്തേ ക്ഷീരാശനാ ധ്രുവം. ൩൦

സാരം:—വെള്ളക്കുറുന്തോട്ടി ഋതുകാലാവസാനത്തിൽ പറിച്ച ഭർത്താവിനെക്കൊണ്ടു് അരപ്പിച്ച നെയ്ചേർത്തു സേവിക്കുകയും പാൽ കുടിക്കുകയും ചെയ്താൽ ഗർഭമുണ്ടാകും.

## ഗർഭസ്തംഭനവിധി.

കുലാലപാണിസംലഗ്ന-
പങ്കഃ ക്ഷൌദ്രസമന്വിതഃ
അജാക്ഷീരേണ സമ്പീതോ
ഗർഭസ്തംഭം കരോത്യലം ൩൧

സാരം:—കലം മെനയുന്ന കുശവന്റെ ഉള്ളംകൈയിൽ പററിയിരിക്കുന്ന ചളി തേൻചേർത്തു സേവിക്കുകയും, ആട്ടിൻപാൽ അനുപാനമായി ഉപയോഗിക്കുകയും ചെയ്താൽ ഗർഭം അലസിപ്പോകാതിരിക്കും.

യഷ്ടീ സാ വരധാത്രീണാം
ചൂർണ്ണം പീതം പയോന്വിതം

സപ്താഹാച്ചലിതം ഗർഭം
നാരീണാം സ്തംഭയേദ്ധ്രുവം ൩൨

സാരം:—ഇരട്ടിമധുരം കടുക്കാ താന്നിക്ക അത്രയും നെല്ലിക്കാ ഇവ പൊടിച്ച പാലിൽ ചേർത്തു സേവിച്ചാൽ ഏഴു ദിവസത്തിനകം ഇളകിപ്പോയ ഗർഭവും ഉറയ്ക്കുന്നതാണു്.

കന്ദം ലോഹിതപത്മസ്യ
ക്ഷീരാജ്യമധുസംയുതം
സുപക്വം ശീതളം കൃത്വാ
സപ്താഹം യാംഗനാ പിബേൽ ൩൩
ഗർഭസ്രാവം തഥാ വാന്തിം
ശൂലം ക്ഷോഭം ത്രിദോഷജം
അന്യാംശ്ച ബഹുശോ രോഗാൻ
നാശയേന്നാത്ര സംശയഃ. ൩൪

സാരം:—ചെന്താമരക്കിഴങ്ങു പാലും നെയ്യും ചേർത്തു പാകംചെയ്തു് ആറിയാൽ തേനും ചേർത്തു സേവിക്കുകയാണെങ്കിൽ ഗർഭസ്രാവം, ഛർദ്ദി, ത്രിദോഷകോപത്താലുണ്ടായിട്ടുള്ള വയററിലെ വേദന എന്നു മാത്രമല്ല ഏതു രോഗവും ക്രമേണ ശമിയ്ക്കും.

## സുഖപ്രസവവിധി.

മാതുലുംഗം മധൂകോത്ഥം
ചൂർണ്ണം മധുഘൃതാന്വിതം

പീതൊ സൂതേ സുഖം നാരീ
ശീഘ്രമേവ ന സംശയഃ ൯൩

സാരം:—മാതളനാരങ്ങാ, ഇരട്ടിമധുരം പൊടിച്ച പൊടി ഇവ നെയ്യും തേനും ചേൎത്തു സേവിച്ചാൽ സുഖപ്രസവം വേഗത്തിൽ ഉണ്ടാവും.

ഗൃഹധൂമം സമാദായ
പിബേൽ പൎയ്യുഷിതാംഭസാ
യാ സാ സൂതേ സുഖം യോഷാ
ശീഘ്രം നാത്ര വിചാരണാ. ൯൯

സാരം:—ഇല്ലട്ടക്കരി (പൊകയറ) പഴഞ്ചോററുവെള്ളത്തിൽ കലക്കി സേവിച്ചാൽ തീച്ചയായും വേഗത്തിൽ സുഖപ്രസവമുണ്ടാകും.

രവിവാരെ ഗൃഹീതസ്യ
ഗുഞ്ജാമൂലസ്യ ബന്ധനാൽ
നീലസൂത്രൈഃ കടൌ മൂൎദ്ധ്നി
ജായതേ പ്രസവസ്സുഖം. ൯൫

സാരം:—ഞായറാഴ്ച പറിച്ചെടുത്ത കുന്നിവേരു നീലച്ചരടുകൊണ്ടു് അരയിലും തലയിലും കെട്ടിയാൽ സുഖപ്രസവമുണ്ടാകും.

"ഓം ജയ മന്മഥ മഥമഥ ബഹലിംബാ തസ്യാഭ ഭം മുഞ്ചമുഞ്ച ലംല്വലംല്വ സ്വാഹാ."

ഇതി മന്ത്രേണ സംജപ്തം
പാതും ദേയം ജലം ബുധൈഃ

സൂതേംഗനാ സുതം ശീഘ്രം
മന്ത്രരാജപ്രസാദതഃ. ൩൭

സാരം—മേൽ കാണിച്ചിരിക്കുന്ന മന്ത്രം ജപിച്ചു വെള്ളം കുടിക്കാൻ കൊടുത്താൽ മന്ത്രദേവതയുടെ പ്രസാദത്താൽ വേഗം പ്രസവിക്കും.

## വന്ധ്യാത്വാപാദനവിധി.

ഗുഡം ത്രൈഹായനം യാതി
പലമാത്രം തു നിത്യശഃ.
മാസാൎദ്ധം സാ ഭവേദ്വന്ധ്യാ
യാവദായുൎന്ന സംശയഃ. ൩൮

സാരം:—മൂന്നു സംവത്സരം പഴക്കം ചെന്ന ശൎക്കര ദിവസം ഒരു പലംവീതം അരമാസക്കാലത്തേക്കു സേവിച്ചാൽ വന്ധ്യയായിത്തീരും. അങ്ങനെയുള്ള സ്ത്രീ പിന്നീട് ആ ജന്മത്തിൽ ഗൎഭം ധരിക്കുകയില്ല.

തുഷതോയേന സംകാഥ്യ
മൂലമഗ്നിതരൂത്ഭവം
പുഷ്പാവസാനേ ത്രിദിനം
പീത്വാ വന്ധ്യാത്വിജായതേ. ൪൦

സാരം:—കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തു കാടിയിൽ കഷായംവെച്ച് ഋതുസ്നാനാനന്തരം മൂന്നു ദിവസം സേവിച്ചാൽ മച്ചിയായിത്തീരുന്നതാണ്.

കദംബവന്ധ്യ ഫലം പാദം
മാക്ഷികേണ ദിനത്രയം

പീതമുഷ്ണോദകേനൈതൽ
വന്ധ്യാത്വം പ്രതിപാദയേൽ ൫

സാരം:—കടമ്പുവൃക്ഷത്തിൻെറ കായും വേരും അരച്ച് തേനിൽ മൂന്നു ദിവസം സേവിക്കുകയും മീതെ ചൂടുവെള്ളം കുടിക്കുകയും ചെയ്താൽ മച്ചിയായിത്തീരും.

രക്ഷോഭ്രദ്രുഫബീജാനാം
പലാദ്ധം തണ്ഡുലാംഭസാ
ഋതൌ പീതം തു സപ്താഹം
വന്ധ്യാം കുയ്യാന്മൃഗീദൃശം. ൬

സാരം:—ഭ്രദ്രവൃക്ഷത്തിൻെറ കായ് അരപ്പലം, കാടിയിൽ അരച്ച് ഋതുകാലത്തു സേവിക്കുക; ഇങ്ങനെ ഏഴ ദിവസം സേവിച്ചാൽ വന്ധ്യയായിത്തീരും.

## കേശോത്ഭവരഞ്ജനവിധി.

ഗവ്യേന പയസാ പിഷ്ട്വാ
തിലപുഷ്പം സഗോക്ഷുരം
പീതം കാശ്യം ച ഖണ്ഡിതം
കേശാനാം ഹന്തി ലേപനാൽ.

സാരം:—എള്ളിൻപൂവ്, ഞെരിഞ്ഞിൽ ഇവ പശുവിൻെറ ഇളംപാലിൽ അരച്ച തലമുടിയിൽ പൂട്ടിയാൽ ചെമ്പുനിറം ഉള്ളില്ലായ്മ നീളമില്ലായ്മ ഇവ ശമിക്കും.

ഗുഞ്ജാഫലരജഃ ക്ഷൌദ്ര-
യുക്തം ലേപാന്നിഹന്ത്യലം

ഇന്ദ്രലിപ്തം തഥാഽകേശ
വാഹ്യാരോഹണകാരണം. ൰൭

സാരം:—കുന്നിക്കുരു പൊടിച്ചു തേനിൽ ചാലിച്ചു തലമുടിയിൽ പുരട്ടിയാൽ ഇന്ദ്രലിപ്തം, മുടി കൊഴിയുക, കാര ചൊണങ്ങ് ഇവ ശമിക്കും.

മത്തേഭദന്തം സുശ്ലക്ഷ്ണം
പിഷ്ട്വാ തേന പ്രലേപയേൽ
ഇന്ദ്രലിപ്തം ക്ഷയം യാതി
കേശാ രോഹന്തി ഭൂരിശഃ ൰൮

സാരം—ആനക്കൊമ്പു ചുട്ടു ഭസ്മമാക്കിയതും ആനക്കൊമ്പ് അരച്ചതും കൂട്ടി തലമുടിയിൽ പുരട്ടിയാൽ ഇന്ദ്രലിപ്തം ശമിക്കുന്നതു കൂടാതെ തലമുടി ധാരാളമായി വളരുകയും ചെയ്യും.

ആമ്രപ്രസൂനം ത്രിഫലാ
ത്വക്പാണ്ഡവതരോരപി
പിണ്ഡീരകം ചേതി കല്ക്കൈഃ
തിലതൈലം പ്രസാധയേൽ. ൰൯

നീലതൈലമിതി ഖ്യാതം
കേശസാരഞ്ജനം പരം
ക്ഷിപ്ത്വാത്ര ഹംസപക്ഷോപി
ധ്രുവം മേചകതാം വ്രജേൽ. ൨൰

സാരം:—മാവിൻപൂവ്, ത്രിഫലത്തോട്, മരുതിൻതൊലി, നീലക്കടമ്പ്, ഇവ കല്ക്കമാക്കി കാച്ചി അ

രിക്കുന്ന എണ്ണ കേശസമൃദ്ധിയുണ്ടാക്കുന്നതാണെന്നു മാത്രമല്ല, അന്നത്തിൻെറ ചിറകിൽ പുരട്ടിയാൽ അതിനെപ്പോലും കറുപ്പിക്കയും ചെയ്യും. നീലതൈലം എന്നാണു് ഇതിനു പേരു പറയുന്നതു്.

ഗുഞ്ജാഫലം കണാനീലീ-
സൈന്ധവൈസ്സാരനാളകൈഃ
പിഷ്ടൈ ശ്ശിരോരുഹാ ലിപ്താഃ
ശ്യാമവർണ്ണാ ഭവന്ത്യലം ൨൭.

സാരം:—കുന്നിക്കുരു, തിപ്പലി, അമരി, ഇന്തുപ്പു് ഇവ കാടിയിൽ അരച്ചു പുരട്ടിയാൽ തലമുടി കറുക്കും.

നിംബതൈലം പലം നിത്യം
മാസമേകം പിബേന്നരഃ
ശുക്ലാഃ കേശാഃ ക്രമേണൈവ
തസ്യ യാന്ത്യളിതുല്യതാം. ൨൮

സാരം:—ദിവസം ഒരു പലം വേപ്പെണ്ണ വീതം ഒരു മാസം സേവിച്ചാൽ എത്ര വെളുത്ത തലമുടിയായാലും ക്രമേണ കറുത്ത വണ്ടിൻെറ നിറത്തോടു തുല്യമായിത്തീരും.

ഗോരോചനാഃ കൃഷ്ണതിലാഃ
കാകമാചീ ശതാവരീ
അമീഭിശ്ചികുരാ ലിപ്താഃ
ശ്യാമതാം യാന്ത്യസംശയം. ൨൯

സാരം:—ഗോരോചന, കാരെള്ളു്, കരുന്താളി, ശതാവരി ഇവ അരച്ചു തേച്ചാൽ തലമുടി നിശ്ചയമായി കറുക്കും.

## കേശശ്വേതീകരണം.

തിലാനാം സ്നുഹിദുഗ്ദ്ധേന
ഭാവിതാനാം തു യൽ ഭവേൽ
തൈലം തല്ലേപനാൽ കേശാഃ
സ്ഫാടികാഭാ ഭവന്തി ഹി. വൃ.

സാരം:—കള്ളിപ്പാലിൽ ഇട്ടുണക്കിയ എള്ളു് ആട്ടിയെടുത്ത എണ്ണ തേച്ചാൽ തലമുടി സ്ഫടികം പോലെ വെളുക്കും.

വജ്രിക്ഷീരേണ യാ ധാത്രീ
ഭാവിതാ മർദ്ദനാത്തയാ
തൽക്ഷണാദേവ മർത്ത്യാനാം
നിപതന്തി സ്വയം കചാഃ വൃ.

സാരം:—കള്ളിപ്പാലിൽ നെല്ലിക്കാ അരച്ചു കലക്കി കടഞ്ഞു പുരട്ടിയാൽ തലമുടി സ്വയം പൊഴിഞ്ഞു പോകും.

## മുഖകണ്ടകഹരണം.

വചാശാരിബധാന്യാനാം
ലേപനാദ്യൌവനോത്ഭവാഃ
മുഖസ്ഥാഃ പിടകാ യാന്തി
നരനാര്യ്യോഃ ക്ഷയം ത്ര്യഹാൽ വൃന്ദ.

സാരം:—വയമ്പു്, നറുനീണ്ടിക്കിഴങ്ങു്, കൊത്തമല്ലി ഇവ അരച്ചു തേച്ചാൽ സ്ത്രീപുരുഷന്മാൎക്കു യൌവനകാലത്തുണ്ടാകുന്ന മുഖക്കുരുക്കൾ മൂന്നുദിവസംകൊണ്ടു നശിച്ചുപോകും.

ലോധ്രസൈന്ധവസിദ്ധാർത്ഥ-
വചാനാം പരിലേപനാൽ
ഗണ്ഡസ്ഥാഃ പിടകാശ്ചൈവ
നാശം ഗച്ഛന്ത്യസംശയഃ ൮൰൪

സാരം:—പാച്ചോററി, ഇന്തുപ്പ്, വെളുത്ത കടുക്, വയമ്പ് ഇവ അരച്ചു തേച്ചാൽ കവിൾത്തടത്തിലുണ്ടാകുന്ന കുരുക്കൾ നശിക്കും.

കണ്ടകൈശ്ശാല്മലൈര്യശ്ച
ക്ഷീരപിഷ്ടൈർവ്വിലേപയേൽ
മുഖസ്ഥാഃ പിടകാശ്ചൈവ
നാശം ഗച്ഛന്ത്യസംശയഃ ൮൰൫

സാരം:—ഏലവിൻമുള്ള് പാലിലരച്ചു തേച്ചാൽ മുഖക്കുരുക്കൾ നിശ്ശേഷം നശിച്ചുപോകും.

## നീലീഹരണം.

തിലദ്വിജീരസിദ്ധാർത്ഥൈൻ
പിഷ്ട്വാ ക്ഷീരേണ ലേപയേൽ
യസ്സപ്താഹം ജയേന്നീലീം
ചന്ദ്രവദ്വദനാ ഭവേൽ. ൮൰൬

സാരം:—എള്ള്, ജീരകം, കരിഞ്ജീരകം, വെൺകടുക് ഇവ പാലിൽ അരച്ചു തേച്ചാൽ ഏഴു ദിവസംകൊണ്ടു, മുഖത്തുണ്ടാകുന്ന നീലി എന്ന രോഗം ശമിക്കുമെന്നു മാത്രമല്ല മുഖം ചന്ദ്രനെപ്പോലെ ശോഭയുള്ളതായിത്തീരുകയും ചെയ്യും.

ഗൈരികം ശോണയഷ്ടിശ്ച
മേഘനാദം നിശാദ്വയം

പിഷ്ട്വാ രംഭാംഭസാ ലേപാൽ
സപ്താഹം നീലികാം ജയേൽ. ൮൭

സാരം:—കാവിമണ്ണ്, ഇരട്ടിമധുരം, ചെറുചീര, മഞ്ഞൾ, മരമഞ്ഞൾ ഇവ കദളിവാഴനീററിൽ അരച്ചുതേച്ചാൻ നീലി ശമിക്കും.

## കുചസംസ്കാരം.

വാജിഗന്ധാകണാകുഷ്ഠ-
വചാശ്വാരി ലവംഗകം
നവനീതാംബുസമ്മിശ്രം
ലേപാൽ കുര്യാൽ പൃഥൂൻ കുചാൻ. ൮൮

സാരം:—അമുക്കുരം, തിപ്പലി, കൊട്ടം, വയമ്പ്, വിഴാലരി, കരയാമ്പൂ ഇവ വെണ്ണ വെള്ളത്തിൽ അരച്ചുതേച്ചാൽ മുല വലുതാകും.

കോലമജ്ജാ ഹയാരിശ്ച
ഭുജംഗസ്യ വസാ സമാഃ
ഏതേഷാം മർദ്ദനാൽ സ്ത്രീണാം
കുചാസ്സംയാന്തി പീനതാം ൮൯

സാരം:—പന്നിയുടെ മജ്ജ, അമുക്കുരം, വിഴാലരി, പാമ്പിന്റെ വസ ഇവ സമം അരച്ചുതേച്ചാൽ മുല വലുതാകും.

ശ്രീപർണ്ണീരസസംസിദ്ധം
തിലതൈലം വിലേപയേൽ
പതിതാവപി സങ്കുര്യ്യാൽ
പീനോത്തുംഗൌ കുചൌ സ്ത്രിയഃ. ൯൦

സാരം:—പെരുങ്കുമ്പിളിന്റെ ഇല ഇടിച്ചു പിഴിഞ്ഞ നീരിൽ എണ്ണ ചേർത്തു കാച്ചി പുരട്ടിയാൽ വീണ മുലയും എഴുന്നേറ്റുവരും.

ഡാഡിമീകല്ക്കസംസിദ്ധ-
കടുതൈലവിലേപനാൽ
സ്തനൌ ചാരുരുചൌ പീനൌ
നിത്യം കുർവ്വന്തി, ശീഘ്രശഃ ൩൧

സാരം:—മാതളനാരങ്ങാ കല്ക്കമാക്കി കാച്ചിയരിച്ച ചന്ദ്രികാവിയെണ്ണ പുരട്ടിയാൽ മുല ഭംഗിയുള്ളതും ഉന്നതവുമായിത്തീരും.

തൈലം തിലോൽഗതം ഗവ്യം
ഘൃതം ചാജം പയസ്സമം
ബലാ ശ്യാമലതാ ഘോഷാ
ലജ്ജാലുശ്ച നിശാദ്വയം ൩൨

ഏതേഷാം കല്ക്കസഹിതം
പചേന്മൃദ്വഗ്നിനാ ശനൈഃ
തല്ലേപനാൽ കുചാസ്ത്രീണാം
ശീഘ്രം യാന്തി വിശാലതാം ൩൩

സാരം:—കാരെള്ളിന്റെ എണ്ണ, പശുവിൻനെയ്യ്, ആട്ടിൻപാൽ ഇവ സമം കുറുന്തോട്ടി, അമരി, ഉമ്മത്തിൻകായ, തൊട്ടാവാടി, മഞ്ഞൾ, മരമഞ്ഞൾ ഇല കല്ക്കമാക്കി ഇളംതീയിൽ സാവധാനത്തിൽ കാച്ചിയരിച്ചു പുരട്ടിയാൽ മുല വളരെ വേഗത്തിൽ വലുതാകും.

ബലാതണ്ഡുലതോയേന തൈലമേതൽ പിബേദ്യദി
പീനോത്തുംഗൌ കുചൌ തസ്യാ ന പതന്തി കദാചന.

സാരം:—മേൽപറയപ്പെട്ട എണ്ണ, കാടിയിൽ കറുന്തോട്ടി അരച്ചുകലക്കിയതോടുകൂടെ ചേൎത്തു സേവിച്ചാൽ മേൽകാണിച്ച ഗുണങ്ങൾ ഉണ്ടാകുമെന്നതു കൂടാതെ മുലകൾ ഒരിക്കലും വീഴുന്നതുമല്ല.

അനംഗരംഗത്തിൽ ദ്രാവണാദിനിരൂപണമെന്ന
നവമസ്ഥലം കഴിഞ്ഞു.



## ദശമസ്ഥലപ്രാരംഭഃ.

---

## വശീകരണാദികം.

സാരമുദ്ധൃത്യ സംക്ഷേപാദ്വശീകരണമോഹനം
കാമിനാം പ്രീതിജനകം കിഞ്ചിദത്ര നിഗദ്യതേ. ൧

സാരം:—കാമികൾക്കു മനസ്സന്തോഷമുണ്ടാക്കുന്നതിനായിട്ട് അനേകം ശാസ്ത്രങ്ങളിൽനിന്നു സാരമായിട്ടുള്ളവയെ സംക്ഷേപിച്ചു ത്രൈലോക്യമോഹനമായ വശീകരണവിധിയെ ഇവിടെ പറയുന്നു.

### തിലകവശീകരണവിധി.

ലജ്ജാലുൎമ്മധുകം ഹവ്യം നളിനീമൂലമേവ ച
ഏതൽ പിഷ്ട്വാ സ്വവീൎയ്യേണ യഃ കുൎയ്യാത്തിലകം
(പുമാൻ. ൨
തൽക്ഷണാദേവ നയതി വശതാം ഭുവനത്രയം
വാത്സ്യായനേന മുനിനാപ്രോക്തോയോഗോയമുത്തമഃ ൩

സാരം:—മുക്കുററി ഇരട്ടിമധുരം, താമരക്കിഴങ്ങു, ഹവിസ്സ് ഇവ അരച്ചു തൻെറ ശുക്ലത്തോടു യോജിപ്പിച്ചു പൊട്ടുതൊട്ടാൽ ഉടൻതന്നെ അവന്നു മൂന്നു ലോകവും വശഗമായിത്തീരും. ഇതു വാത്സ്യായനമുനിയുടെ അഭിപ്രായമാകുന്നു.

സിതാർക്കമൂലം മഞ്ജിഷ്ഠാ വചാ മുസ്താ സകുഷ്ഠകം
സ്ത്രീയോനിശോണിതേനൈതദേകീകൃത്യ ലലാടകേ ( )
ശുഭം തിലകമാധത്തേ യസ്സ ലോകത്രയം ക്ഷണാൽ
കൃതജ്ഞഃ സ്വവശംകുര്യാൽ സപുമാൻനാത്രസംശയഃ. ( )

സാരം:—വെള്ളെരിക്കിൻവേര്, മഞ്ചട്ടിപ്പൊടി, വയമ്പ്, മുത്തങ്ങാ, കൊട്ടം ഇവ അരച്ചു സ്ത്രീയോനിശോണിതത്തോടുകൂടെ നെററിയിൽ പൊട്ടു തൊടുന്നതായാൽ അവന് എല്ലാ ലോകങ്ങളും വശത്തായിത്തീരുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

ഗോരോചനാഞ്ച സംഭാവ്യ സ്വപുഷ്പരുധിരേണ യാ
കുര്യാത്തത്തിലകം ഫാലേ സാ പതിം മോഹയേൽ
(ഭൃശം. ൩

സാരം:—തൻെറ ആർത്തവത്തിൽ ഗോരോചനം ചാലിച്ചു നെററിയിൽ പൊട്ടു തൊടുന്നതായാൽ അങ്ങനെയുള്ള സ്ത്രീക്കു സ്വഭർത്താവു വശഗനായിത്തീരും.

തഗരം പിപ്പലീമൂലം മേഷശൃംഗീ കണാ ജടാ
ഏതൽ സമം സ്വപഞ്ചാംഗമലൈന്നിതൈകതാം
(സുധീഃ. ൪

മധുനാ തിലകം കുര്യാൽ യഃ ക്ഷോണീസുതവാസരേ
ജഗത്സർവ്വം വശീകുര്യാൽ സ പുമാൻ നാത്രസംശയഃ

സാരം:—തകരം, കാട്ടുതിപ്പലിവേര്, അട്ടകൊട്ടപാല, തിപ്പലി, ജടാമാഞ്ചി ഇവ സമം പഞ്ചേന്ദ്രിയങ്ങളിൽ നിന്നുണ്ടാകുന്ന മലങ്ങളോടുകൂട്ടി യോജിപ്പിച്ചരച്ചു തേനിൽ ചാലിച്ചു ചൊവ്വാഴ്ച പൊട്ടുതൊടുന്നതായാൽ ജഗന്മോഹനനായിത്തീരുമെന്നതിനു സംശയമില്ല.

## അഞ്ജനവിധി

മഹാഷ്ടമീദിനേ യസ്തു ശ്മശാനേ നരമസ്തകേ
പതിതം കജ്ജളം വശ്യം മോഹയേന്നയനാഞ്ജനാൽ.

സാരം:—കൃഷ്ണപക്ഷാഷ്ടമിദിവസം ശ്മശാനത്തിൽ തലയോട്ടിലുള്ള മഷി എടുത്തു കണ്ണിലെഴുതിയാൽ ജഗത്തു വിശ്വമോഹനമായിത്തീരും.

രോചനം കേസരം കന്യാം ശിലാ ചൈടിവിലോചനേ
യോജയേദ്ദൃഷ്ടിപഥഗം സർവമേവ വിമോഹയേൽ. ൧൦

സാരം:—ഗോരോചനം, താമരയല്ലി, കാട്ടുപാവൽ, മനയോല ഇവ സമം അരച്ചു ശിലയിൽ തേച്ചുണക്കി കത്തിച്ചെടുക്കുന്ന മഷി കണ്ണിലെഴുതിയാൽ നോക്കുന്നതെല്ലാം വശത്തായിത്തീരും.

താലീസകുഷ്ഠതഗരൈർല്ലിപ്താ ക്ഷൌമീം സുവർത്തികാം
സിദ്ധാർത്ഥതൈലേ നിക്ഷിപ്യ കജ്ജളം നരമസ്തകേ ()
പാതയേദഞ്ജനാത്തസ്യ സർവദാ ഭുവനത്രയേ
ദൃഷ്ടിഗോചരമായാതഃ സർവോ ഭവതി ദാസവൽ. ൧൨

സാരം:—താലീസപത്രം, കൊട്ടം, തകരം ഇവ അരച്ചു വെളുത്ത പട്ടിൽ പുരട്ടി തിരിയാക്കി കടുകെണ്ണയിൽ മുക്കി കത്തിച്ചു തലയോട്ടിൽ മഷിയെടുത്തു കണ്ണിലെ

ഴുതിയാൽ മൂന്നു ലോകത്തിലുള്ള സൎവ്വം വശഗമാത്തീരും.

തിലകിഞ്ജല്ക്കഫലിനീരോചനാനാം തഥാഞ്ജനം
പുഷ്യാൎക്കയോഗേ വിഹിതം ദമ്പത്യോൎമ്മോഹനം പരം.

സാരം:—എള്ള്, താമരയല്ലി, ഞാഴൽപ്പൂവ്, ഗോരോചനം ഇവ അരച്ചു ശീലയിൽ പുരട്ടി കത്തിച്ചെടുത്ത മഷി പൂയവും ഞായറാഴ്ചയും കൂടിയ ദിവസം കണ്ണിലെഴുതിയാൽ ഭാൎയ്യാഭൎത്താക്കന്മാർ അന്യോന്യം വശഗരായിത്തീരും.

## ചൂൎണ്ണവിധി

കാകജംഘാ സിതാ പക്ഷൌ ഭ്രാമരൌ കുഷ്ഠമുല്പലം
മതംഗജരസശ്ചൈഷാം ചൂൎണ്ണക്ഷിപ്തം വിമോഹയേൽ.

സാരം:—വെളുത്ത കാക്കക്കൊടി, വണ്ടിൻചിറക്, കൊട്ടം, ചെങ്ങഴനീക്കിഴങ്ങ്, കണ്ടിവെണ്ണ (?) ഇവ പൊടിച്ചു തലയിൽ തിരുമ്മിയാൽ ജഗന്മോഹനമാകുന്നു.

സപ്തച്ഛദം ശിവാക്ഷഞ്ച സക്ഷൌണേയം സമാംശകം
അമീഷാം ശിരസി ക്ഷിപ്തം ചൂൎണ്ണം പരമമോഹനം ൧൩

സാരം:—ഏഴിലംപാല, രുദ്രാക്ഷം, തുണിയാങ്കം ഇവ സമം പൊടിച്ചു തലയിൽ തിരുമ്മിയാൽ ഏററവും മോഹനമായിരിക്കും.

## ഭക്ഷണവിധി

ആന്ത്രാദി സൎവ്വം നിഷ്കാസ്യ ഖഞ്ജരീടോദരം കജേ
പൂരയിത്വാ സ്വവീൎയ്യേണ ശരവദ്ധ്യഗളേ ക്ഷിപേൽ. ൧൪

മുദ്രാംകൃത്വാ തദേകാന്തേ സപ്താഹം ധാരയേൽ സുധീഃ
പശ്ചാന്നിഷ്കാസ്യ സംപിഷ്യ വടീം കൃത്വാ വിശോഷ
(യേൽ. ൧൭

സാ ഭക്ഷണവിധാനേന ദീയമാനാ പരസ്പരം
ദമ്പത്യോർമ്മോഹജനനീ കീർത്തിതാ വടികോത്തമാ.

സാരം:—കാട എന്ന പക്ഷിയുടെ വയറുകീറി കുടൽ മുതലായവ എല്ലാം കളഞ്ഞു സ്വവീര്യംകൊണ്ടു നിറച്ച് ഒരു ചട്ടിയിലിട്ടു വേറൊരു ചട്ടികൊണ്ടടച്ച് ശീലമണ്ണു ചെയ്തു് ഏഴുദിവസം വെച്ചിരുന്ന് അനന്തരം എടുത്തു തുറന്ന് അരച്ചു വടകമുണ്ടാക്കി ഉണക്കി ഭാര്യാഭർത്താക്കന്മാർ ഭക്ഷിക്കുന്നപക്ഷം അവർക്കു അന്യോന്യം അനുരാഗാദികൾ ഉണ്ടാകും. ഈ വടകം വളരെ ശ്രേഷ്ഠമായിട്ടുള്ളതാകുന്നു.

## ലേപനവിധി

യഃ സ്വരേതസ്സമാദായ രതാന്തേ സവ്യപാണിനാ
വാമപാദേ സ്ത്രിയോ ലിമ്പേൽ സാ തസ്യ വശഗാ ഭ
വേൽ. ൧൮

സാരം:—സംഭോഗാവസാനത്തിൽ തന്റെ വീര്യം വലത്തു കൈകൊണ്ടെടുത്തു സ്ത്രീയുടെ ഇടത്തുകാലിന്റെ പാദത്തിൽ തേയ്ക്കുന്ന ആളിന് ആ സ്ത്രീ എന്നും വശമായിരിക്കും.

യാ ഭോഗശേഷേ കാന്തസ്യ ലിംഗം വാമാംഘ്രിണാ
(സ്പൃശേൽ
യാവദായുർദ്വേദ്ദാസസ്സ തസ്യാ നാത്ര സംശയഃ. ൨൦

സാരം:—സംഭോഗാവസാനത്തിൽ സ്ത്രീ തന്റെ ഇടത്തു കാൽകൊണ്ടു പുരുഷന്റെ ലിംഗത്തിൽ സ്പർശിക്കുന്നതായാൽ ആയുസ്സുള്ള കാലമത്രയും ആ പുരുഷൻ നിശ്ചയമായും അവളുടെ ദാസനായിത്തീരും.

കാപോതവിഷ്ഠാ സിന്ദൂരം മധുകൈസ്സമഭാഗകൈഃ
ലിപ്ത്വാ ലിംഗം ഭജേദ്യാംസാ വശഗാ സ്യാദപാരാംഗനാ.

സാരം:—മാടപ്രാവിന്റെ കാഷ്ഠം സിന്ദൂരം എരട്ടിമധുരം ഇവ സമം അരച്ചു ലിംഗത്തിൽ പുരട്ടി യായൊരുത്തിയെ സംഭോഗംചെയ്യുന്നുവോ അവൾ അയാൾക്ക് എന്നും വശമായിരിക്കും.

ഘനസാരം സഭല്ലൂകമേലഞ്ച മധുനാ സഹ
പിഷ്ട്വാ ലിപ്തധ്വജോയാഞ്ച വ്രജേത്സാവശഗാ ഭവേൽ

സാരം:—പച്ചക്കർപ്പൂരം, വലകപ്പയ്യാനി, ഏലത്തരി ഇവ അരച്ചു തേനിൽ ചാലിച്ചു ലിംഗത്തിൽ തേച്ചുകൊണ്ടു സംഭോഗംചെയ്താൽ ആ സ്ത്രീ എന്നും അവനു വശയായിരിക്കും.

## ധൂപവിധി

ചന്ദനം കുങ്കുമം കുഷ്ഠം കാളാംഗം കുസുമം ജലം
ദേവദാരുഞ്ച സംപിഷ്ട്യ മധുനാ സഹമിശ്രയേൽ. ()
ചിന്താമണിരിതിഖ്യാതോ ധൂപഃ പരമശോഭനഃ
ഏഷ പ്രയുക്തോ വിധിനാ സർവകാര്യാണി സാധ
(യേൽ. വര്

സാരം:—ചന്ദനം, കുങ്കുമം, കൊട്ടം, കാരകിലിൻപൂവ്,

ഇരുവേലി, ദേവതാരം ഇവ അരച്ച് തേൻ ചേർത്തുള്ള ധൂപം സർവ്വകാര്യസാധകമാകുന്നു. ചിന്താമണി എന്നു പ്രസിദ്ധമായ ഈ ധൂപം ഏററവും ശോഭനമാകുന്നു.

ഏലം സജ്ജരസസ്താക്ഷ്യം ചന്ദനം യുവതീ വചാ
ശൃംഗീ ചൈഭിസ്സമൈർധൂപാൽ സർവ്വവിശ്വം വിമോ
(ഹയേൽ. ൨൦

സാരം:—ഏലത്തരി ചെഞ്ചല്യം മാക്കീരക്കല്ല് ചന്ദനം ഇരുവേലി വയമ്പ് കൎക്കടകശൃംഗി ഇവകൊണ്ടുള്ള ധൂപം സർവ്വവിശ്വമോഹനമാകുന്നു.

## ഗുരൂപദേശപ്രകാരം ചെയ്യേണ്ടതായ ചില വശീകരണവിധി.

(അഥ കാമേശ്വരമന്ത്രഃ)

പ്രാക്കാമേശ്വര ഇത്യുക്ത്വാ പ്രണവാദിതതോമുകിം
ആനയാനയ ഇത്യേവം ഓം താം ക്ലീം തതഃ പദം
അയം കാമേശ്വരോമന്ത്രഃ കദംബകുസുമൈസ്സഹ
പലാശകുസുമൈർവാഥ സംജപ്ത്വായുതസംഖ്യകം
തഥാ ദശാംശഹോമേന സർവ്വസിദ്ധിപ്രദഃ സ്മൃതഃ.
അനേന ജപ്തം പുഷ്പാദി ദത്തം പരമമോഹന

(അഥ ചാമുണ്ഡാമന്ത്രഃ)

ഓം ജയേതി.

ചാമുണ്ഡേ മോഹയാ ചൈനാം വശതാം നയചാമു
സ്വാഹാപദാന്ത ഇത്യുക്ത്വാ ചാമുണ്ഡാമന്ത്ര ഉത്ത
പലാശകുസുമൈരേതേല്ലക്ഷം ജപ്ത്വം ദശാംശതഃ
ഹോമേന വാമവിധിനാ സർവ്വസിദ്ധിം പ്രയച്ഛതി

ഇതി മന്ത്രേണ ജപ്താനി സപ്തധാ കുസുമാനിച
ദത്താനി വശതാം കുര്യുഃ കാമിനീം നാത്ര സംശയഃ.

(പത്മിനീവശീകരണം)

കാമേശ്വരപദം പൂർവ്വമോങ്കാരാദ്യഥ മോഹയ
സ്വാഹാന്ത്യം ക്രമതോ മന്ത്രം നാഗവല്ലീദളേ ക്ഷിപേൽ
പുഷ്പേണ മധുയുക്തേന രവിവാരേഭിമന്ത്രിതം
ശതധാ ദീയമാനന്തൽ പത്മിനീം വശതാം നയേൽ

(ചിത്രിണീവശീകരണം)

ഓങ്കാരഭ്വിതയം പ്രോക്തഃ്വാ വിഹംഗമപദദ്വയം
കാമദേവായ തസ്മൈ ച സ്വാഹേത്യന്ത്യം മനോഭവഃ
പിഷ്ട്വാ ജാതീഫലം രംഭാമൂലദ്രവേന ഭാവയേൽ
സംശോഷ്യ ഭാനുകിരണൈർന്നാഗവല്ലീദളേക്ഷിപേൽ
നിമന്ത്ര്യാനേന മന്ത്രേണ ചിത്രിണീ വശഗാ ഭവേൽ.

(ശംഖിനീവശീകരണം)

ഓന്തതശ്ചേയമിതിച സ്വാഹാന്തം ച പദദ്വയം
അയം മഹാസിദ്ധമന്ത്രഃ കഥിതഃ പൂർവ്വസൂരിഭിഃ
...നാനേന സഞ്ജപ്തം മൂലം തഗരസംഭവം
...ച്ചവ സന്ദദ്യാൽ ശംഖിനീ വശഗാഭവേൽ.

(ഹസ്തിനീവശീകരണം)

...കാരോധുരിയുഗഞ്ചേ കാമദേവായചേത്യഥ
...സ്മൈസ്വാഹേതി കഥിതോമന്ത്രശ്രേഷ്ഠോ മുനീശ്വരൈ...
...പാതപക്ഷം സമ്പിഷ്യ മധുനാഥ നിമന്ത്രയേൽ
...ണൊനേന തദ്ദാനാൽ ഹസ്തിനീ വശഗാഭവേൽ